

ബ്രിട്ടീഷ് മേൽക്കോയ്മയിൽ നിന്നും ഈയിടെ
സി. ഐ. (Crown of India) എന്ന സ്ഥാനമാനം ലഭിച്ച
തിരുവിതാംകൂർ മഹാറാണി റീജൻറു തിരുമനസ്സുകൊണ്ടു്

# ഭാഷാപോഷിണി.

പുസ്തകം 33. | ൧൧൦൮ ഇടവം. | ലക്കം 10.

## ഈശ്വരപ്രാർത്ഥന

രജനീരമണിക്കുള്ള-വളർക്കൂന്തൽ വിടുർത്തവേ
ആർത്തന്നം ഗ്ലലികാണെന്ന-ചപലാത്രപഭംഗിയിൽ
അന്തിച്ചെങ്കതിരോനായ-ദീപംവച്ചു മനോഹരി
ഖഗഗീതികളാലാരെ-പ്പുകഴ്ത്തിപ്പൂജ ചെയ്യുവോൾ
അല്ലിൻകറയൊഴിഞ്ഞാറെ-യാരെ നോക്കുന്നിതുന്മുഖം
ആമോദികളുവശ്യായ-ബാഷ്പം തൂകിനപൂവുകൾ
പ്രതിദിങ്മുഖമാഗ്ഗന്ധ-വാഹനാരെത്തിരഞ്ഞുപോം
പകൽപ്പുണ്ണിയിലാർജ്ജിച്ച-ദ്രവിണം കാൽക്കൽവയ്ക്കുവാൻ
ആ ഹിന്ദുവിനെഴുംസച്ചി-ദാനന്ദാമൃതനിർഝരി
ആക്രൈസ്തവർ സത്യത്തിൽ-വാഴ്ത്തും സ്നേഹപ്രതോളിക
ആ ശക്തിവിവിധാഭ്യസ്ത-മതബോധമധൂളിക
ജാല്മനും ജിഹ്മനും ജീവ-ജ്യോത്തിജ്ജീവാതുജേമനം
ഭവാന്നുവശഗതന്മാർക്ക-പാരദീപികദീപിക
ആതൾംവൃതാകങ്ങൾക്കു-ജഗജ്ജീവികജ്യോതിയിൽ

## ബാലഭാരതം

ഭാഷാചമ്പൂകാവ്യം (തുടൎച്ച).

(ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ എം. എ., ബി. എൽ.)

മേൽപ്പുത്തൂർ നാരായണഭട്ടതിരിയും അദ്ദേഹത്തിന്റെ പലേ പ്രബന്ധങ്ങൾക്കും ബാലഭാരതകാരനെ ഉപജീവ്യനായി കരുതിയിരുന്നു എന്നു തെളിയിക്കുവാൻ പ്രയാസമില്ല. ദൂതവാക്യം പ്രബന്ധത്തിൽ.—

"പ്രോത്സാഹിതാ ദൂതഘനൈർഭ്രമദ്ഭിഃ
പ്രത്യാശമുൽഗീർണ നിദേശതോയൈഃ
ഉച്ചേലരുർവ്വീപതയസ്സമാപ്തും
സരിൽപ്രവാഹാ ഇവ വാരിരാശിം."

"പാർത്ഥസ്യ വിജ്ഞായ ചരൈഃ പ്രവൃത്തിം
വിസൃജ്യരാജന്യഗണായ ദൂതാൻ
അർത്ഥീം സ്വയം ദ്വാരവതീമഗച്ഛൽ
സുയോധനസ്സോപി സുതോ മഘോനഃ"

"ശ്രുത്വാ തയോരാഗമനസ്യ ഹേതും
കാൎയ്യം സമം കൎത്തുമിയേഷ ശൌരിഃ
ഭൎത്തുഃ കരുണാം പ്രഥമാഗതസ്യ
ദുഷ്ടസ്യ ച പ്രാക്പുരുഹൂതസൂനോഃ'

എന്നിങ്ങനെ ആ ഗ്രന്ഥത്തിൽ ഉപജാതിവൃത്തത്തിൽ കാണുന്ന പല പദ്യങ്ങളും ഭട്ടതിരിപ്പാട്ട് ബാലഭാരതം പന്ത്രണ്ടാം സൎഗ്ഗത്തിൽനിന്ന് ഉദ്ധരിച്ചു ചേൎത്തിട്ടുള്ളതാണ്.

ദൂതവാക്യത്തിന്റെ അവസാനത്തിൽ കാണുന്ന

"അഥരഥവരമശൈബ്യസൈന്യമുഖ്യൈശ്ചതുർഭിർ-
ധൃതധുരമധിരൂഢഃക്ഷത്തുരാലംബ്യ ഹസ്തം
അഖിലമനുഗതന്തദ്രാജകം വാരയിത്വാ
പരിമിതപരിവാരഃ പാൎത്ഥപാൎശ്വം പ്രതസ്ഥേ"

എന്ന പദ്യംപോലും ആ സൎഗ്ഗത്തിലെ അവസാന ശ്ലോകമാണ്. സന്ദൎഭാനുഗുണമായി തന്റെ പ്രബന്ധങ്ങളിൽ അന്യ കവികളുടെ കൃതികളിൽനിന്നു പദ്യങ്ങൾ ഉദ്ധരിക്കുക എന്നുള്ളതു് ഭട്ടതിരിപ്പാട്ട് പുനത്തിനെ അനുകരിച്ച് സ്വീകരിച്ചുപോന്നിരുന്ന ഒരു ശൈലിയാകുന്നു. അതു് ആ മഹാകവിമൂൎദ്ധന്യന് ഒരു ക്ഷതിയാണെന്നു ആരും തെററിദ്ധരിക്കയില്ലല്ലോ.

അനന്തഭട്ടകവിയും അഗസ്ത്യന് അധമൎണ്ണനാണെന്ന് അനേകം അവസരങ്ങളിൽ നമ്മെ അനുസ്മരിപ്പിക്കുന്നുണ്ട്.

"നവനാഗലതാദ്രുമോപരുദ്ധ-
ക്രമുകാരണ്യവതോ വിലംഘ്യ ചോളാൻ
മണലൂരപുരം സുതോ മഘോനഃ
പ്രയയൌ പാണ്ഡ്യപതേർഭുജേന ഗുപ്തം."

എന്ന ബാലഭാരതപദ്യത്തിലെ ആശയത്തെ അനന്തഭട്ടൻ

"ഏലാലവങ്ഗതരുപിപ്പലികാപടീര-
താംബൂലികാക്രമുകദമ്പതിഭാവരമ്യാം
ഉദ്യാനഭൂമിമുപഗമ്യ തയാ സ പാൎത്ഥഃ
സൂൎയ്യൻ പിതുഃ പദമമന്യത ബല്ബജേഭ്യഃ"

എന്നു പ്രപഞ്ചനം ചെയ്തിരിക്കുന്നതു നോക്കുക.

ഇങ്ങനെ അനന്തരകാലങ്ങളിൽ ജീവിച്ചിരുന്ന മഹാകവികൾക്കു പ്രായേണ ഒരു സന്ദൎഭത്തിലല്ലെങ്കിൽ മറെറാന്നിൽ മാൎഗ്ഗദൎശകമായി സമുല്ലസിച്ചുപോന്ന ഒരു ദിവ്യജ്യോതിസ്സാണ് ബാലഭാരതം. ഇരുപതു സൎഗ്ഗത്തിൽ രചിക്കപ്പെട്ടിട്ടുള്ള ഈ മഹാകാവ്യത്തിൽ കവി മാഘനൈഷധാദി ഗ്രന്ഥകാരന്മാരെപ്പോലെ "നഗരാൎണ്ണവശൈലൎത്തുചന്ദ്രാൎക്കോദയവൎണ്ണന"ങ്ങൾക്കും മററുമായി സമയവ്യയം ചെയ്തു തന്റെ വ്യവസായം വൃഥാ സ്ഥൂലമാക്കുന്നില്ല. പാശ്ചാത്യപരിഷ്കാരത്തിന്റെ പരമകാഷ്ഠയിൽ എത്തിട്ടുള്ള ഏതു് ആധുനികനും സശിരഃകമ്പം ശ്ലാഘിക്കത്തക്ക നിലയിലാകുന്നു ബാലഭാരതത്തിന്റെ രചനാരീതി.

ബാലഭാരതം എന്ന പേരിൽ ആദ്യമായി ഉണ്ടായ ഗ്രന്ഥം ക്രി. പി. ഒമ്പതാം ശതകത്തിൽ ജീവിച്ചിരുന്ന രാജശേഖരകവിയുടെ ഒരു നാടകമാകുന്നു. ഈ നാടകത്തിനു പ്രചണ്ഡപാണ്ഡവമെന്നും പേരുണ്ട്. ഇതു മുഴവനാക്കുവാൻ ഗ്രന്ഥകാരനു സാധിച്ചില്ല. പാഞ്ചാലീസ്വയംവരവും ദ്യൂതക്രീഡയും മാത്രമേ ഇതുപൎയ്യന്തം നമുക്കു ലഭിച്ചിട്ടുള്ള രണ്ടു് അങ്കങ്ങളിൽ കവി വൎണ്ണിക്കുന്നുള്ളു. ക്രി. പി. പതിമൂന്നാം ശതകത്തിൽ ഗുജ്ജരദേശാധിപതിയായ വിശാലദേവന്റെ സദസ്യനായി അമരചന്ദ്രസൂരി എന്നൊരു ജൈനപണ്ഡിതൻ ജീവിച്ചിരുന്നു. അദ്ദേഹം വേണികൃപാണനെന്ന ബിരുദത്താൽ പ്രശസ്തനാണ്. ഈ ബിരുദം ആ കാവ്യത്തിൽ ആദിപൎവ്വം പതിനൊന്നാം സൎഗ്ഗത്തിലുള്ള

"ദധിമഥനവിലോലല്ലോലദൃഗ്ഗോപണിദംഭാ-
ദയമലയമനംഭോ വിശപവിശൈകജേതാ
ഭവപരിഭവ കോപത്യക്ത ബാണഃ കൃപാണ-
ശ്രമമിവ ദിവസാദൌ വ്യക്ത ശക്തിൎവ്യനക്തി."

എന്ന പദ്യം നിൎമ്മിക്കുക നിമിത്തമത്രെ കവിക്കു ലഭിച്ചതു്.

ആദിപൎവ്വം പന്ത്രണ്ടു സൎഗ്ഗം, സഭാപൎവ്വം അഞ്ചു സൎഗ്ഗം, വനപൎവ്വം നാലു സൎഗ്ഗം, വിരാടപൎവ്വം നാലു സൎഗ്ഗം ഇങ്ങനെ ഓരോ പൎവ്വത്തിനും സൎഗ്ഗവിഭാഗമുള്ള മറെറാരു ബൃഹദിതിഹാസഗ്രന്ഥമാകുന്നു ഈ ജൈനഭാരതം. ചന്ദ്രവൎണ്ണനത്തിൽ ആരംഭിക്കുന്ന ഈ കാവ്യം അഗസ്ത്യകവിക്കു് അജ്ഞാതമായിരുന്നില്ല. അമരചന്ദ്രന്റെ ബാലഭാരതം അഗസ്ത്യഭട്ടന്റെ കൃതിയെ അപേക്ഷിച്ചു് സഹൃദയദൃഷ്ടിയിൽ അപകൃഷ്ടം തന്നെ.

വ്യുൽപിത്സുക്കളായ വിദ്യാൎത്ഥികളുടെ ആവശ്യത്തെ പുരസ്കരിച്ചു് രചിച്ചിട്ടുള്ള ദാക്ഷിണാത്യബാലഭാരതം പ്രസന്നപ്രൌഢസരസമായ ഒരു മഹാകാവ്യമാകുന്നു. ശബ്ദസൌന്ദൎയ്യവും അൎത്ഥചമല്ക്കാരവും അഹമഹമികയാ മത്സരിച്ചു തള്ളിക്കയറുന്ന പദ്യങ്ങളാൽ ഈ ഗ്രന്ഥം ആമൂലാഗ്രം അലംകൃതമെന്നുതന്നെ പറയാം. "ക്രമാഗതം ശ്രുതിസുഖം ശബ്ദമൎത്ഥമുദീരയേൽ" എന്ന ഭാമഹാചാൎയ്യന്റെ ഉപദേശം അദ്ദേഹം നല്ലപോലെ ഗ്രഹിച്ചിരുന്നു. ഏതാനും ചില പദ്യങ്ങൾ മാതൃക കാണിക്കുവാൻ ഉദ്ധരിക്കാം:—

പാണ്ഡുവിന്റെ മരണം—

"സമീരണോത്ഥാ നവചൂതരേണവോ
വസന്തലക്ഷ്മീപടവാസപാംസവഃ
പ്രപേദിരേ മന്മഥമന്ത്രവാദിനോ
വിയോഗി സമ്മോഹനചൂൎണ്ണ മുഷ്ടിതാം.

× × × ×

അഥാനിലൈൎദക്ഷിണദിങ്മുഖാഗതൈഃ
കൃതാന്തദൂതൈരിവ കൃഷ്ടമാനസഃ
മഹീപതിൎമാധവ ലബ്ധയൌവനം
സമുദ്രപുത്രീസഹിതോ യയൌ വനം.

× × × ×

സുഖേന പാണ്ഡുസ്സുരതാന്തജന്മനാ
പരാസുഭാവേന ച മീലിതേക്ഷണഃ
പ്രസൂനതല്പേ നിപപാത തൽക്ഷണം
പൃഷൽകശയ്യാസദൃശേ മനോഭുവഃ (സൎഗ്ഗം ൨).

ഇന്ദ്രപ്രസ്ഥം—

രാജന്നിതഃ പശ്യ പുരീ ശുഭേയം
ത്വദീയദോരൎഗ്ഗളയാഭിഗുപ്താ
ധ്വജാഗ്രഹസ്തൈസ്സുരരാജധാനീം
നിരസ്യതീവോപരി വൎത്തമാനാം.

ക്രീഡാസരസ്തീരഹരിന്മണീനാ-
മിന്ദീവരാഭാം ഗമിതാനി ഭാസാ
ആശ്ലിഷ്യ ജ്യോനാത്യളിപംക്തിരസ്യാ-
മംഭോജ സൌഗന്ധികകൈരവാണി.

വിലാസിനീലോചനഭൂഷിതാനി
നീലാശ്മവാതായനമണ്ഡലാനി
അത്രാനുകുൎവ്വന്തി വിവൃത്തമീനാ-
ന്യാവൎത്തബിംബാനി കളിന്ദജായാഃ.

അസ്യാഃ പതാകാപടമാരുതേന
പ്രാസാദശൃംഗേഷു ഹൃതാധ്വഖേദാഃ
ഭവന്തി നാനാമണിരശ്മിയോഗാ-
ദനേകവർണ്ണാ ഹരിദശ്വവാഹാഃ.

നിശാസു ഹർമ്മ്യാഗ്രവിഹാരഭാജ-
സ്തേഷ്വാ മൃഗാക്ഷ്യാ വദനേന്ദുസാമ്യാൽ
അന്യാം സുധാംശോരപരാങ്ഗ്ഭാഗേ
കുർവ്വന്തി കസ്തൂരികയാ കളങ്കം.

രോഷായതൈരത്ര മണിപ്രദീപൈ-
ന്നിർഭർത്സിതാ ഗർഭഗൃഹേഷു ഭാസാ
തമിസ്രലേഖാ ഇവ ജാലകേഭ്യോ
നിർയ്യാന്തി കാളാഗരുധൂപലേഖാഃ.

നിശാസു ചന്ദ്രാതപചർച്ചിതാസു
നിഷ്യന്ദമാനാംബുഝളജ്ഝളാനി
സത്മാനി ശീതാംശു ശിലാമയാനി
ധാരാഗൃഹാനത്ര വിഡംബയന്തി.

യദൃച്ഛയാ കേളിഗൃഹേഷു ശുദ്ധാൻ
ബിംബൈഃ പരീതാൻ മണിഭിത്തിലഗ്നൈഃ
ചിരാൽ പ്രിയാനത്ര ഗവേഷയന്ത്യോ
ജാനന്തി സംസ്പർശസുഖേന നാർയ്യഃ.

ക്രീഡാവനാന്താന്മരുദേത്യ മന്ദം
ഗവാക്ഷരന്ധ്രേണ ഗൃഹം പ്രവിഷ്ടഃ
അസ്യാം രതാന്ത സുദൃശാം തനോതി
സ്വേദാംബുമുക്താമണിജാലചൗർയ്യം

പയോമുചഃ കേതുദുകൂലകല്പാ-
സ്സൗത്രാമണീനാം പ്രഭയാ മണീനാം
ആരഞ്ജിതാഃ പ്രാവൃഷിജാ ഇവാസ്യാം
ഹർമ്മ്യേഷു കുർവ്വന്തി മയൂരഹർഷം. (സർഗ്ഗം ൧).

മയൂരസന്ദേശത്തിലെ 'മാരക്രീഡാ മഹലഹളയിൽ' ഇത്യാദി പദ്യത്തിനും 'ക്രീഡാവനാന്താൽ' ഇത്യാദി ബാലഭാരതപദ്യത്തിനും തമ്മിൽ കാണുന്ന അത്യത്ഭുതമായ ആശയസാമ്യം ഞാൻ ഒരിക്കൽ എന്റെ സാഹിത്യാചാര്യനായ കേരളവർമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ ദിവ്യസന്നിധിയിൽ ഉണർത്തിക്കുകയും അവിടുന്നു ബാലഭാരതപദ്യം അതിനു മുമ്പു കേട്ടിരുന്നില്ലെന്നു അരുളിച്ചെയ്കയും ചെയ്ത സംഗതി ഇവിടെ പ്രസ്താവിക്കുന്നതു് അനുചിതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

അക്ഷമണ്ഡപത്തിൽ ഭീമസേനന്റെ കോപം—

ഗർജ്ജൻ പ്രിയാ നികൃതി മാരുതലട്ടനേന
ഭീമാംബുദഃ ക്ഷരിതഘർമ്മപയഃകണൗഘൈഃ
രാജന്യവംശവനദാഹനിദാനഭൂതം
ക്രോധം കൃശാനുമിവ വൈദ്യുതമാബഭാര.

ക്രൂരേക്ഷണാന്തികനിവാസഭവാ ഭിയേവ
ദൂരംഭ്രുവാർവ്വഗളമുന്നതമുദ്വഹന്തി
ആലക്ഷ്യത ഭ്രുകുടിരസ്യ ലലാടസീമ്നി
ക്രോധാത്മകസ്യ നവധൂമശിഖേവ വഹ്നേഃ

പുഷ്യദ്ഭിരേവ നിചിതം പുളകപ്രരോഹൈ-
രുദ്ദാമകമ്പമഖിലം വപുരാവഹന്ത്യാ

ആലിംഗിതോപ്യനിലസൂ രമഷ്ലലക്ഷ്യാ
പാഞ്ചാലരാജദുഹിതുഃ പ്രമദം വിതേനേ.

പ്രത്യുപ്തവജ്രശകലാംശുഭരാപദേശാ-
ഭാഗാമിസംഗര വിഹാരമുദാഹരന്തീം
അച്ഛിന്നിവായമരുണാബ്ജനിഭൈരപാംഗൈ-
രാദായ സംസദി ഗദാം ഭീമയൻ ബഭാഷേ. (സർഗ്ഗം ൭)

അംബയെ കൈക്കൊള്ളണമെന്നു പറയുന്ന തൻെറ ഗുരുവായ പരശുരാമനോടു ഭീഷ്മർ

"തമബ്രവം ക്രുദ്ധ മുദീർണ്ണമന്യു-
ന്നവസ്ഥകിം സത്മനി വാസരയേയം;
നതപാംസ ഫേ ധമ്മവിരുദ്ധവാച-
മുന്മാർഗ്ഗവർത്തി ഗുരുരപ്യമാന്യഃ
ഉദ്വൃത്തശാസീ നനു പൌരവോഹം
ത്വാം യോധയിഷ്യാമി; ഗൃഹാണശസ്ത്രം;
നബ്രഹ്മഹത്യാച; ന ചായശോ മേ;
മൃതേ ഹതേപി ത്വയി യോദ്ധരി സ്യാൽ." (സർഗ്ഗം ൧൨)

ഇനിയും ഇത്തരം പുളകോൽഗമകാരികളായ പല ഭാഗങ്ങളും ഉദ്ധരിക്കുവാനുണ്ട്. വിസ്താരഭയത്താൽ വിരമിക്കുന്നു. ആകെക്കൂടി നോക്കുമ്പോൾ ബാലഭാരതം ഭാരതിയക്കു അമൂല്യമായ ഒരു സാഹിത്യശേവധിയാണെന്നുള്ളതിനു സംശയമില്ല. ശ്രീകൃഷ്ണവിലാസത്തിലെ ഏതാനും സർഗ്ഗങ്ങൾക്കു ഇലത്തൂർ രാമശാസ്ത്രികളെപ്പോലെ ബാലഭാരതത്തിൻെറ ഏതാനും സർഗ്ഗങ്ങൾക്കു അനന്തപുരത്തു മൂത്തകോയിത്തമ്പുരാൻതിരുമനസ്സുകൊണ്ടും വ്യാഖ്യാനം നിർമ്മിച്ചിട്ടുണ്ട്. വിശാഖംതിരുനാൾ മഹാരാജാവുതിരുമനസ്സിലേക്കു ഈ രണ്ടു കാവ്യങ്ങളും ഏററവും രുചിച്ചിരുന്നു. ക്രി. പി. പതിനാറാംശതകത്തിൻെറ ഉത്തരാർദ്ധത്തിൽ ദക്ഷിണതിരുവിതാംകൂർ ആക്രമിച്ച വിട്ടലൻെറ സഹോദരൻ ചിന്നതിമ്മൻെറ സദസ്യനായ കോണേരികവി ബാലഭാരതത്തെ അനുകരിച്ചു ബാലഭാഗവതം എന്നൊരു ആന്ധ്രകാവ്യം നിർമ്മിച്ചിട്ടുണ്ട്.

ഇത്ര ഗുണഭൂയിഷ്ഠവും യശസ്സുരഭിലവുമായ ഒരു മഹാകാവ്യം ഇനിയും ആരും മുദ്രാപണം ചെയ്യാതെകിടക്കുന്നതു വിധിവൈപരീത്യത്താലെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. ഞാൻ ബി. എ. പരീക്ഷ ജയിച്ചയിടയ്ക്കു ഈ കാവ്യം എട്ടു സർഗ്ഗത്തോളം തർജ്ജിമചെയ്കയുണ്ടായി. നന്നായില്ലെന്നു തോന്നുകയാൽ അന്നു പ്രസിദ്ധപ്പെടുത്തിയില്ല. ആ തർജ്ജിമയുടെ കൈയെഴുത്തുപ്രതി ഇപ്പോൾ കാണുന്നുമില്ല. ഞാൻ സർവ്വാത്മനാ സ്നേഹബഹുമാനങ്ങളോടുകൂടി സദാ സ്മരിക്കുകയും തരംകിട്ടുമ്പോളെല്ലാം പാരായണംചെയ്കയും ചെയ്യുന്ന സംസ്കൃതഗ്രന്ഥങ്ങളിൽ ഒന്നാണ് ബാലഭാരതം എന്നു ഇനി പ്രത്യേകം പ്രപഞ്ചനംചെയ്യേണ്ട ആവശ്യം ഉണ്ടെന്നു തോന്നുന്നില്ല.

ബാലഭാരതത്തിൻെറ സമഗ്രമായ ഒരു ഭാഷാനുവാദമാണ് എൻെറ സ്നേഹിതൻ ശ്രീമാൻ പി. കെ. നാരായണശാസ്ത്രികൾ കൈരളീദേവിയുടെ പാദമൂലങ്ങളിൽ ഇപ്പോൾ സമർപ്പിക്കുന്നതു്. മാരുതിവിജയം, സൌന്ദര്യലഹരി ഭാഷാവ്യാഖ്യാനം, മയൂരശതകം ഭാഷാവ്യാഖ്യാനം മുതലായ ഗ്രന്ഥങ്ങളുടെ പ്രണേതാവും ആലപ്പുഴ സനാതനധമ്മവിദ്യാശാലയിലെ സംസ്കൃതപണ്ഡിതനും സനാതനധമ്മമാസികയുടെ ഒരു പ്രധാനലേഖകനുമായ ശാസ്ത്രികൾ ഭാഷാബന്ധുക്കൾക്ക് കേവലം അപരിചിതനെന്നു ഞാൻ വിചാരിക്കുന്നില്ല. ഉദ്ദേശം ൫൨൦൦ പദ്യങ്ങളുള്ളതും ലോകോത്തരഗുണോത്തരവുമായ ഒരു മഹാകാവ്യം മൂലത്തിൻെറ ഓജസ്സോടും പ്രസാദത്തോടുംകൂടി—യാതൊരു കുറവും കൂടാതെ—ഭാഷയിൽ വിവർത്തനംചെയ്തു കാണണമെന്ന് ആഗ്രഹിക്കുന്നവർ അത്യാഗ്രഹികളാണ്. ശാസ്ത്രികളുടെ തർജ്ജിമയിൽ അനേകം ശ്ലോകങ്ങൾ നിർദ്ദോഷങ്ങളായിട്ടുണ്ട്.

"രാമാമണീ നയനമാലയലങ്കരിക്കും
നീലാശ്മനിർമ്മിതഗവാക്ഷഗണം മഹീശ!
തുള്ളുന്ന മീനനിരയാന്ന കളിന്ദജയ്ക്കു-
ള്ളാവർത്തരാജിയുടെ സാമ്യമിയന്നിടുന്നു."

'കുംഭീന്ദ്രർതൻ മുഖപടഭ്രമമേകി വീര-
യോധക്കെഴും യവനികാഭ വഹിച്ചപാരം
ഹസ്താഗ്രദീപരുചിയാൽ ചിലെടത്തൊതുങ്ങി-
പ്പുത്തൻ തമിസ്രതതി പോക്കുമാന്നിതപ്പോൾ."

ഇത്യാദി പദ്യങ്ങൾ കവി ഒരു വാസനക്കാരനാണെന്നു വിളിച്ചുപറയുന്നുണ്ട്. പക്ഷെ "കവിത്വം ജ്ഞായതെ ശക്ത്യാ വർദ്ധതേഭ്യാസയോഗതഃ" എന്നുണ്ടല്ലോ. ഭാഷാകവിതയിൽ ശാസ്ത്രികൾക്കു പറയത്തക്ക അഭ്യാസം സിദ്ധിച്ചിട്ടുള്ളതായി തോന്നുന്നില്ല. തന്നിമിത്തം പരിഹരിക്കാവുന്ന പല കുറവും കുററവും തർജ്ജിമയിൽ അവിടവിടെ കടന്നുകൂടീട്ടുണ്ടെന്നുള്ള വസ്തുത മറയ്ക്കണമെന്ന് എനിക്കു ഉദ്ദേശമില്ല. ഉത്തരാർദ്ധം ലഘുവിൽ അവസാനിപ്പിക്കുക, തണിയുക, അഴുക, പൊട്ടിടുക മുതലായ ദ്രാവിഡപദങ്ങളും ശൈലികളും പ്രയോഗിക്കുക അത്തരത്തിലുള്ള അഭംഗികൾ അടുത്ത പതിപ്പിൽ നിഷ്കർഷിച്ചു നിഷ്കാസിക്കേണ്ടതുണ്ട്. അനവധാനതനിമിത്തമൊ അലംഭാവംമൂലമൊ

"സൂനാമരാതിക്ഷിതി ഭൃൽപശൂനാം
ഘോരാമനീകക്ഷിതിമാസസാദ

എന്നതിന് അരാതിഭൂപാലർ മരിച്ച ഘോര-
തരാജി ഭൂഭാഗമണഞ്ഞു ഖിന്നൻ" എന്നും,

"പൂർണ്ണപ്രതിജ്ഞസ്സുകൃതീ ചിരായ
മതൽസുതഃ കച്ചിദുപൈതിസാമ്യം
നിർവ്യൂഢകാര്യേന വിചക്ഷണേന
സാംയാത്രികേണാർണ്ണവപാരഗേണ"

എന്നതിന് ചിരാൽസ്വപ്രതിജ്ഞം നിറവേററി ഭീമൻ
ഭാരംവഹിച്ചർണ്ണവപാരമെത്തി
കരുത്തനാം പോതവണിക്കിനോടു
പെരുത്തസാമ്യം കലരുന്നതുണ്ടോ?"

എന്നുമുള്ള തർജ്ജിമകൾ കേവലം അപഥ്യാപ്തമായിപ്പോയിരിക്കുന്നു.

'സൂതാത്മജം സുതസുഹൃൽസഹിതം സമീകെ
ശാതൈശ്ശരൈഃ ശകലയിഷ്യതി ഗാണ്ഡിവോമേ"

എന്നു അഗസ്ത്യകവി ഗർജ്ജിക്കുമ്പോൾ

"രാധേയനെസ്സുതസുഹൃത്തുകളൊത്തു പോരി-
ലെൻഗാണ്ഡിവം കണകളാൽ പൊടിയാക്കുമുഗ്രം:"

എന്നതിൽനിന്നു വളരെ മെച്ചമായിട്ടൊന്നും ഒരു ഭാഷാനുവാദകന് ആ ഗർജ്ജിതം പ്രതിധ്വനിപ്പിക്കുവാൻ കഴിയുന്നതല്ല. ആ വിഷയത്തിൽ ശാസ്ത്രികളെ ആരും അപവദിക്കുകയുമില്ല. സ്വല്പംകൂടി മനസ്സിരുത്തുകയും ഭാഷാകവിതയിൽ പരിശീലനം ചെയ്കയും ചെയ്തതിനുമേൽ ഈ തർജ്ജിമ കൈയേററിരുന്നാൽ ഇതിൽ എത്രയോ അധികം ഭംഗിയായി ഈ കൃത്യം ശാസ്ത്രികൾക്കു നിർവ്വഹിക്കാമായിരുന്നു.

ഇത്രയും ഉപന്യസിച്ചതിൽനിന്നു ശാസ്ത്രികളുടെ അഭിനന്ദനീയമായ ഈ സദ്വ്യവസായത്തെ ഞാൻ വേണ്ടവിധത്തിൽ ആദരിക്കുന്നില്ലെന്ന് ആക്കും തോന്നിപ്പോകരുത്. ബാലഭാരതത്തിൻെറ ഒരു ഭാഷാനുവാദം ഇപ്പോഴെങ്കിലും കൈരളിക്കു ലബ്ധമായത് ഒരു വലിയ അനുഗ്രഹമാണ്. അതിനു കാരണഭൂതനായ ശാസ്ത്രികളെ എത്രതന്നെ അനുമോദിച്ചാലും അത് ഒട്ടും അധികമായെന്നു വരുന്നതല്ല. മൂലഗ്രന്ഥത്തിൻെറ ഗുണപൌഷ്കല്യം ഒട്ടൊക്കെ സംസ്കൃതാനഭിജ്ഞന്മാരായ കേരളീയർക്ക് ഈ തർജ്ജിമയിൽനിന്നു മനസ്സിലാക്കുവാൻ കഴിയും. "അഥവാ സദ്വസ്തുപുരുഷബഹുമാനാൽ" എന്നല്ലെ കാളിദാസൻകൂടിയും വിക്രമോർവ്വശീയത്തിൽ പറയുന്നത്? മഹാഭാരതം ഇതിവൃത്തം, പുനവും മേല്പത്തൂരും ആശ്രയിച്ച അഗസ്ത്യഭട്ടൻെറ വാഗ്ഗുംഭം, അങ്ങിങ്ങ് ഭാഷാവിഷയകമായി ചില ന്യൂനതകൾ ഉണ്ടെങ്കിൽ ഇരുന്നുകൊള്ളട്ടെ; വല്ലപ്പോഴും കൊള്ളേണ്ടിക്കാവുന്ന ഒരു മുള്ളിനെപ്പേടിച്ചു പനിനീർ പൂവിറുക്കുവാ

ൻ മടിക്കുന്ന യുവാക്കന്മാരുണ്ടെങ്കിൽ അവരോടു ഏതു രസികനാണ് അസൂയതോന്നാവുന്നത്! ഭാഷാബാലഭാരതം, അതു ഇപ്പോൾ പ്രസിദ്ധപ്പെടുത്തുവാൻ ഉദ്ദേശിക്കുന്ന നിലയ്ക്കുതന്നെ വായനക്കാരെ ആനന്ദസാഗരത്തിൽ ആറാടിക്കുന്നതിനു ധാരാളം പര്യാപ്തമാകുന്നു. തെളിഞ്ഞ പണ്ഡിതനും തികഞ്ഞ വ്യവസായിയുമായ എൻെറ സ്നേഹിതനിൽനിന്ന് കൈരളി ഇനിയും പല സാഹിത്യോപഹാരങ്ങളേയും ന്യായമായി പ്രതീക്ഷിക്കുന്നു.

---

## തോററം പാട്ടു്

(കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി)

ദേവീപ്രസാദാർത്ഥം ഭദ്രകാളീക്ഷേത്രങ്ങളിൽ മണ്ണാന്മാരെ (പരവരേ) കൊണ്ടു പാടിക്കുന്ന ഒരുവക പാട്ടിനു തോററം പാട്ടെന്നും തോററക്കളം പാട്ടെന്നും പേരു പറഞ്ഞു വരുന്നു. ചില സ്ഥലങ്ങളിൽ ഈ പാട്ടു മാരാന്മാർ, കുറുപ്പന്മാർ എന്നീ ജാതിക്കാരെക്കൊണ്ടും പാടിച്ചു വരുന്നുണ്ടു്. പരവരാണെങ്കിൽ ക്ഷേത്രത്തിൻെറ മതിൽക്കു പുറത്തും മാരാന്മാരാണെങ്കിൽ മതിൽക്കകത്തും ഇതിലേയ്ക്കായി പ്രത്യേകമൊരു പുര കെട്ടിയുണ്ടാക്കി അതിലിരുന്നാണ് അവർ പാടുന്നതു്. അങ്ങനെയുണ്ടാകുന്ന പുരയ്ക്കു പറഞ്ഞു വരുന്ന പേരു "പാട്ടുപന്തൽ" എന്നാണ്. വസൂരി, വിഷൂചിക മുതലായ സാംക്രാമികരോഗങ്ങൾ വർദ്ധിച്ചു വരുന്ന കാലങ്ങളിൽ അവയുടെ ശമനത്തിനായിട്ടുള്ള ഒരു വഴിപാടായിട്ടാണ് ഈ പാട്ടു നടത്തുന്നതു്. ഈ പാട്ടു നടത്തിയാൽ ദേവി പ്രസാദിക്കുമെന്നും ദേവീപ്രസാദം കൊണ്ടു രോഗങ്ങൾ ശമിക്കുമെന്നുമാണ് വിശ്വാസം. ഈ പാട്ടിൻെറ ഭാഷാരീതിയും കവിതയും വളരെ മോശമാണെങ്കിലും പ്രസിദ്ധി ഒട്ടും ചില്ലറയല്ല. ഇതിലെ കഥയുടെ ചുരുക്കം താഴെപ്പറഞ്ഞുകൊള്ളുന്നു.

പണ്ടൊരിക്കൽ പാണ്ഡ്യ (പാണ്ടി) രാജ്യം വാണിരുന്ന രാജാവു മഹാ ദുഷ്ടനായിരുന്നു. അദ്ദേഹത്തിൻെറ പ്രധാന സേവൻ ഒരു തട്ടാൻ (പൊൻപണിക്കാരൻ) ആയിരുന്നു. അവനും വലിയ ദുഷ്ടനായിരുന്നു. അവർ രണ്ടുപേരും കൂടി ജനങ്ങളെ പലപ്രകാരത്തിൽ സദാ ദ്രോഹിച്ചുകൊണ്ടിരുന്നു. അവരെ നിഗ്രഹിച്ചു ശിഷ്ടജനങ്ങളേ രക്ഷിക്കുന്നതിനായിട്ടു സാക്ഷാൽ മഹാമായ ഒരു വൈശ്യകന്യകയായി ഭൂമിയിൽ അവതരിച്ചു. ആ കന്യക ആരാണെന്നും എന്തിനായിട്ടാണ് ജനിച്ചിരിക്കുന്നതെന്നുമുള്ള പരമാർത്ഥം ആർക്കും അറിഞ്ഞുകൂടായിരുന്നു. അതിനാൽ അവളേ അവളുടെ മാതാപിതാക്കൾ തങ്ങളുടെ മകളെന്നു തന്നെ വിചാരിച്ചു "മണിമങ്ക" എന്നു പേരിട്ടു വാത്സല്യപൂർവ്വം വളർത്തിക്കൊണ്ടിരുന്നു. ആ കന്യക ആകൃതികൊണ്ടും പ്രകൃതികൊണ്ടും സർവ്വജന മനോഹാരിണിയായിത്തന്നെ വളർന്നുവന്നു. അവൾ ബാല്യംമുതൽക്കുതന്നെ തൻെറ ഗൃഹത്തിനു സമീപത്തുള്ള ഭദ്രകാളിക്ഷേത്രത്തിൽച്ചെന്നു പതിവായി ദർശനംകഴിക്കുകയും ഭക്തിപൂർവ്വം ആ ദേവിയെ സേവിക്കുകയും ചെയ്തിരുന്നു.

അങ്ങനെ ആ കന്യക നവയൌവനയുക്തയായിത്തീർന്നപ്പോൾ "ബാലകൻ" എന്നു പേരായ ഒരു വൈശ്യൻ അവളെ വിവാഹം കഴിക്കുകയും അനന്തരം പരസ്പര സ്നേഹാകുലന്മാരായ ആ ദംപതിമാർ യഥായോഗ്യം ദാമ്പത്യസുഖം അനുഭവിച്ചുകൊണ്ടു താമസിക്കുകയും ചെയ്തു.

അപ്പോഴേയ്ക്കും പാണ്ഡ്യ രാജാവിൻെറയും സേവന്മാരുടെയും ദൌഷ്ട്യം ക്രമേണ വർദ്ധിച്ചു പരമകാഷ്ഠയെ പ്രാപിച്ചു. ജനങ്ങൾക്ക് അവരുടെ ഉപദ്രവം അത്യന്തം ദുസ്സഹമായും തീർന്നു. അപ്പോൾ മണിമങ്ക ഇനി ഒട്ടും താമസിക്കാതെ പാണ്ഡ്യ രാജാവു മുതലായ ദുഷ്ടന്മാരെ നിഗ്രഹിച്ചു ജനങ്ങളുടെ സങ്കടം തീർക്കണമെന്നും അതിനു എന്തെങ്കിലും തക്കതായ ഒരു കാരണമുണ്ടാക്കണമെന്നും നിശ്ചയി.

ച്ച തന്റെ നൂപുരങ്ങൾ (കാൽച്ചിലമ്പുകൾ) വിററു വിലവാങ്ങിക്കൊണ്ടു വരുന്നതിനായി ഭർത്താവിന്റെ കയ്യിൽ കൊടുത്തു പാണ്ഡ്യരാജ്യത്തേയ്ക്കയച്ചു.

ബാലകർ ആ ചിലമ്പുകൾ പാണ്ഡ്യ രാജസന്നിധിയിൽക്കൊണ്ടുചെന്നു രാജാവിനു അവ ആവശ്യമുണ്ടോ എന്നു ചോദിച്ചു. ചിലമ്പുകൾ കണ്ടപ്പോൾ രാജാവിനു വളരെ ആഗ്രഹം തോന്നുകയാൽ അവ വാങ്ങി തന്റെ ഭാര്യയ്ക്കു കൊടുക്കണമെന്നു നിശ്ചയിച്ചു വില തീർച്ചപ്പെടുത്തുന്നതിന് അദ്ദേഹം അവ തന്റെ സേവനായ തട്ടാനേ വരുത്തിക്കാണിച്ചു. മഹാ ദുഷ്ടനായ ആ തട്ടാൻ ചിലമ്പുകളെടുത്തുനോക്കീട്ട് ഈ ചിലമ്പുകൾക്കു വിലനിശ്ചയിക്കുന്നകാര്യം ക്ഷിപ്രസാദ്ധ്യമല്ല. ഇവ പണ്ടേതന്നെ ഇവിടെ രാജഭണ്ഡാരത്തിലിരുന്നിരുന്നവയാണ്. ഇവ കൊണ്ടുവന്നിരിക്കുന്ന ഇവൻ ഒരു പെരുങ്കള്ളനാണ്, ഇവൻ ഇവ ഇവിടത്തെ ഭണ്ഡാരത്തിൽ നിന്നു മോഷ്ടിച്ചതാണ്. തിരുമനസ്സിലെ ഭാഗ്യംകൊണ്ടു കള്ളൻ തൊണ്ടിയോടുകൂടി ഇവിടെത്തന്നെ വന്നുചേർന്നു. ഇനി ഇവനെ വെറുതേ വിട്ടയയ്ക്കാൻ പാടില്ല" എന്നും മററും പറഞ്ഞു. ഉടനേ രാജാവു ചിലമ്പുകളെടുത്തു ഭണ്ഡാരത്തിൽ വയ്ക്കുന്നതിനും ബാലകരെ ശ്മശാനസ്ഥലത്തു കൊണ്ടുപോയി ശൂലാരോഹണം ചെയ്യിച്ചു കൊല്ലുന്നതിനും കല്പനകൊടുത്തു. അതു കേട്ടു ബാലകർ ഈ ചിലമ്പുകൾ താൻ മോഷ്ടിച്ചതല്ലെന്നും വിററു വില വാങ്ങിക്കൊണ്ടു ചെല്ലുന്നതിനായി തന്റെ ഭാര്യ കൊടുത്തയച്ചതാണെന്നും താൻ കള്ളനല്ലെന്നും മററും പറഞ്ഞുവെങ്കിലും അതുകൊണ്ടു യാതൊരു ഫലവുമുണ്ടായില്ല. കല്പന കേട്ട ക്ഷണത്തിൽ രാജഭടന്മാർ ബാലകരെപ്പിടിച്ചു ചുടുകാട്ടിൽ കൊണ്ടുപോയി ശൂലത്തിന്മേലിട്ടു കൊന്നു.

അന്നു പകൽസമയം സ്വല്പം ക്ഷീണം തോന്നുകയാൽ മണിമങ്ക ഒന്നു കിടക്കുകയും ഉടനെ ഉറങ്ങിപ്പോവുകയും ആ ഉറക്കത്തിൽ തന്റെ ഭർത്താവിനെ പാണ്ഡ്യരാജാവു ശൂലാരോഹണം ചെയ്യിച്ചു കൊല്ലിച്ചു എന്നൊരു സ്വപ്നം കാണുകയും ചെയ്തു. ഉടനെ മണിമങ്ക ഞെട്ടിയുണർന്നു നിലവിളിച്ചുകൊണ്ട് ആ വിവരം തന്റെ മാതാവിന്റെ അടുക്കൽച്ചെന്നു പറഞ്ഞു. മാതാവ് അതു കേട്ടിട്ടു "ഇതു സാരമില്ലാത്ത സംഗതിയാണ്. ഇതിനെക്കുറിച്ചു വ്യസനിക്കാനും ഭയപ്പെടാനുമൊന്നുമില്ല. ബാലികമാർ പകലുറങ്ങിയാൽ ചില പേക്കിനാവുകൾ കാണുക സാധാരണമാണ്. അതൊന്നും പരമാർത്ഥമായി പരിണമിക്കാറില്ല" എന്നും മററും സമാധാനം പറഞ്ഞു. അപ്പോൾ മണിമങ്ക "ഇത് അപ്രകാരമുള്ള ഒരു പേക്കിനാവല്ലെന്നും പരമാർത്ഥമായിസ്സംഭവിച്ചതാണെന്നുമാണ് എനിക്കു തോന്നുന്നത്. അതിനാൽ എന്റെ ഭർത്താവിനേക്കുറിച്ചന്വേഷിക്കുന്നതിനു ഞാൻതന്നെ പോകാൻ തീർച്ചയാക്കിയിരിക്കുന്നു." എന്നു പറഞ്ഞ് ഓടിപ്പോയി മുങ്ങിക്കുളിച്ച് ഓലവാലെ ചെന്നു താൻ ബാല്യകാലം മുതൽക്കേ സേവിച്ചുകൊണ്ടിരുന്ന ഭഗവതിയുടെ ക്ഷേത്രനടയിൽ കമഴ്ന്നടിച്ചു വീണു കരഞ്ഞുംകൊണ്ടു കിടന്നു. അപ്പോൾ ഭദ്രകാളിദേവി പ്രത്യക്ഷമായി മണിമങ്കയുടെ അടുക്കൽച്ചെന്ന് "അല്ലയോ വത്സേ, എണ്ണിററാലും എണ്ണിററാലും നിന്റെ ഭക്തിയോടുകൂടിയ സേവകൊണ്ടു ഞാൻ അത്യന്തം സന്തുഷ്ടയായിരിക്കുന്നു. നിന്റെ അഭീഷ്ടമെന്താണെന്നു പറയുക. എന്തും ചെയ്തുതരുവാൻ ഞാൻ സന്നദ്ധയായിരിക്കുന്നു" എന്നരുളിച്ചെയ്തു. ഉടനെ മണിമങ്ക എണീററു ഭഗവതിയെ വന്ദിച്ചുകൊണ്ട് "അല്ലയോ ഭക്തവത്സലയായ ദേവീ! മരിച്ചവരെത്തോററുന്നതിനും (ജീവിപ്പിക്കുന്നതിനും) ശത്രുക്കളെ നിഗ്രഹിക്കുന്നതിനുമുള്ള ശക്തി എനിക്കുണ്ടാകുന്നതിന് അവിടുന്നെന്നെ അനുഗ്രഹിക്കണം" എന്നപേക്ഷിച്ചു. അപ്പോൾ ദേവി സന്തോഷത്തോടുകൂടി "അല്ലയോ വത്സേ: നിന്റെ ആഗ്രഹംപോലെ ഭവിക്കുന്നതിനും വിശേഷിച്ചു നീയെന്നെപ്പോലെ തന്നെ സർവ്വശക്തയായിത്തീരുന്നതിനും ഞാൻ അ

നുഗ്രഹിച്ചിരിക്കുന്നു. നിനക്കു വാഹനമായി ഒരു ഭൂതത്തെയും ശത്രുനിഗ്രഹാത്ഥം ഒരു നാന്ദകംവാളും കൂടി ഞാൻ തന്നിരിക്കുന്നു. നീയി വാഹനത്തിൻെറ കഴുത്തിൽക്കയറി, ഈ നാന്ദകംവാളുമായിച്ചെന്നു നിൻെറ ഭത്താവിനെത്തോററുകയും ശത്രുക്കളായ ദുഷ്ടന്മാരെ നിഗ്രഹിക്കുകയും ചെയ്തുകൊള്ളുക. നീയാവശ്യപ്പെട്ടു വിചാരിച്ചാൽ എൻെറ ഭൂതപ്രേതപിശാചികാദികളായ സകല സൈന്യങ്ങളും നിൻെറ സമീപത്തെത്തും. അപ്പോൾ നീയെൻെറ സാക്ഷാൽ സ്വരൂപത്തെ ധരിക്കുകയും ചെയ്യും'' എന്നരുളിച്ചെയ്തു.

ഉടനെ മണിമങ്ക ഭഗവതിയെ വീണ്ടും വന്ദിച്ചിട്ടു ഭൂതത്തിൻെറ കഴുത്തിൽക്കയറി നാന്ദകംവാളും ധരിച്ചുകൊണ്ട്, അവിടെനിന്നു പുറപ്പെട്ടു, പാണ്ഡ്യരാജ്യത്തു ചുടുകാട്ടിലെത്തി, ശൂലത്തിന്മേൽനിന്നു ഭത്താവിൻെറ മൃതശരീരമെടുത്തു തൻെറ മടിയിൽക്കിടത്തി തൻെറ കൈകൊണ്ടു അദ്ദേഹത്തിൻെറ മാറു തലോടി. അപ്പോൾ ബാലകർ ജീവിച്ചു കണ്ണു തുറന്നു നോക്കുകയും എണീററിരിക്കുകയും ചെയ്തു. അനന്തരം മണിമങ്കാദേവി ഭത്താവിനെക്കൊന്നതിൻെറ കാരണങ്ങളും മററും ചോദിച്ചറിയുകയും അദ്ദേഹത്തെ ഒരു സ്ഥലത്തു കൊണ്ടുപോയി സുഖമാകുംവണ്ണം താമസിപ്പിക്കുകയും ചെയ്തിട്ടു പാണ്ഡ്യരാജധാനിയുടെ സമീപത്തെത്തി രാജാവിനെ പോരിനു വിളിച്ചു. അതു കേട്ടു കോപിച്ചു രാജാവു സൈന്യസമേതം ചെന്നു മണിമങ്കയോടു നേരിട്ടു യുദ്ധമാരംഭിച്ചു. അപ്പോൾ മണിമങ്ക ഭൂതപ്രേതാദിസൈന്യങ്ങളെ സ്മരിക്കുകയും അവരെല്ലാവരും ക്ഷണത്തിൽ അവിടെയെത്തുകയും ഉടനേ മണിമങ്ക സാക്ഷാൽ ഭദ്രകാളിയുടെ രൂപം ധരിക്കുകയും ചെയ്തു. ആ രൂപം ഏകദേശം—

"ഗാത്രം തദഞ്ജനമഹാചലസന്നികാശം
വക്ത്രാണി ബാഹുനിവഹാശ്ച പരസ്സഹസ്രം
രൂക്ഷാശ്രുശുക്ഷണികരോൽകര ദുന്നിരീക്ഷാ-
ണ്യക്ഷീണി ലക്ഷമഭവന്നഥ ചണ്ഡികായാഃ"

എന്നുള്ളതുപോലെ തന്നെയായിരുന്നു അപ്പോൾ—

"പേതാളീമുഖകന്ദരാദ്വിഗളിതൈരുച്ചണ്ഡഫൂല്ഫൂരവൈർ-
ഭൂതപ്രേതപിശാചികാകിലികിലാരാവൈർമ്മഹാഭൈരവൈഃ
കോദണ്ഡാൽകടശിഞ്ജിനീധ്വനിതധ്വാനപ്രധാന കോലാഹലൈ-
ർഭേരിധുന്ധുമിതൈശ്ച സന്ധുതജഗച്ചക്രാ ബഭൌ ചണ്ഡികാ."

മേല്പറഞ്ഞ സ്വരൂപം കാണുകയും കോലാഹലങ്ങൾ കേൾക്കുകയും ചെയ്തപ്പോൾത്തന്നെ ആ ദിക്കിലുണ്ടായിരുന്നവരെല്ലാം പേടിച്ചോടി ഓരോ ദിക്കുകളിൽച്ചെന്നൊളിച്ചു. രാജസേവന്നായിരുന്ന തട്ടാനും കൂട്ടുകാരുമോടി അവരുടെ സ്വന്തം നാടായ ചോളദേശത്തു എത്തി ഒളിച്ചു. പാണ്ഡ്യരാജാവു പേടിച്ച് ഒരു വലിയ കരിമ്പനയുടെ മുകളിൽകയറി. അപ്പോൾ ദേവി തൻെറ മൂന്നാം തൃക്കണ്ണു തുറന്നു കരിമ്പനയുടെ മുകളിലേയ്ക്കു നോക്കി. ഉടനെ കരിമ്പനയുടെ അഗ്രഭാഗത്തു തീ പിടിച്ചു കത്തിത്തുടങ്ങി. തീജ്വാലയുടെ ചൂടു ദുസ്സഹമായിത്തിരുകയാൽ രാജാവു താഴത്തേയ്ക്കു ചാടി. അപ്പോൾ ദേവി തൻെറ ശൂലം താഴെ നാട്ടിപ്പിടിച്ചു. പാണ്ഡ്യരാജാവ് ആ ശൂലത്തിന്മേൽ വന്നു വീണു. ഉടനേ ദേവി വാൾകൊണ്ടു രാജാവിനെ വെട്ടി നിഗ്രഹിക്കുകയും ചെയ്തു. അങ്ങനെ ദേവി പാണ്ഡ്യരാജാവിൻെറ കഥ കഴിച്ചതിൻെറ ശേഷം യഥാപൂവ്വം മണിമങ്കയുടെ രൂപം തന്നെ ധരിച്ചുകൊണ്ടു ഭത്താവിൻെറ അടുക്കലെത്തി സുഖമായി വസിച്ചു. (തുടരും)

## ഭൎത്തൃദൎശനം

കേക

( പി. എസ്സ്. മാധവൻ പിള്ള)

നീരാടാനിറങ്ങിയോ സന്ധ്യയാരക്താംബരം
നിളവേ ജലത്തിങ്കൽ പകൎന്നു പൊടുന്നനെ
ഭാനുമാനസ്താദ്രിക്കു മകുടമായപ്പോളു-
ജ്ജ്വാഹവിക്കൊരു വൎണ്ണഭേദമുണ്ടായിത്തീൎന്നു !

കരയിൽ, ചുടുകാട്ടിൽ മൃതവിഗ്രഹത്തിനെ-
ക്കരൾപൊട്ടിയ ചില ബാന്ധവർ കണ്ണീരോടെ
പ്രക്ഷേപിച്ചന്ത്യക്രിയ ചെയ്യുതിന്നൊരുങ്ങിനാർ
വിക്ഷതഭാഗ്യർ തങ്ങളെന്നുള്ള നിനവോടും.
കഷ്ട, മല്പുമാൻ മധുചന്ദ്രികയിങ്കൽതന്നെ
നഷ്ടജീവിതനാകുമെന്നാരു വിചാരിച്ചു !

അരികേ, ചിലരതാനര ജീവിതത്തിന്റെ
സ്ഥിരരാഹിത്യമോൎത്തു കമ്പിതതലയുമായ്
തത്വചിന്തയിൽ താണു നിശ്ചലം നിലകൊൾവൂ;
മൎത്ത്യരെ! ക്ഷണികമീ നിനവും നിങ്ങൾക്കാകെ.
ഭാവിയിലാശങ്കയും ഭൂതത്തിൽ സംതൃപ്തിയും
താവിയ ഹൃദയമോ വൎത്തമാനാവസ്ഥയെ
പ്രായേണ വിമർശനം ചെയ്യുന്നില്ലതിനാലേ
സ്ഥായിയായ് ഭവിപ്പീല കാൎയ്യത്തിൻ ഗൂഢബോധം.
ദാരുവൎഗ്ഗത്തിൻ മങ്ങലുററവാർനിഴലുക-
ളാരംഗത്തെങ്ങുമൊട്ടൊട്ടായ് നീണ്ടുചെല്ലുകയായി !

വൈധവ്യത്തിന്റെ മൂൎത്തിയെന്നപോലൊരുതന്വ
വൈയഗ്ര്യമോടാ മൃതവിഗ്രഹത്തിന്റെ കാല്ക്കൽ
തേങ്ങിയും നിശ്വാസത്താലധരം വരട്ടിയും
മങ്ങിനിന്നീടുന്നുണ്ടു വാടിയമലർപോലെ.
വൈധവ്യാഗ്നിയാൽ മുന്നേ ദഗ്ദ്ധയാണവൾ വീണ്ടും
വേകണം പോലുമിപ്പോൾ പട്ടടച്ചെന്തീയിങ്കൽ;
എങ്കിലേ സ്വൎഗ്ഗത്തിങ്കലെത്തുകയുള്ളു, കഷ്ട-
മെന്തൊരു ദുരാചാരമെന്തൊരു മൌഢ്യം ക്രൂരം !
അതിനായവളിതാ പ്രൌഢവാഹാപ്ലിതമായ
പുതുമയേറും പൊന്നിൻ ഭൂഷയുമുപേക്ഷിച്ചു
നില്ക്കുന്നുണ്ടപഹൃതസൂനയാം ലതപോലെ
കൎക്കശാചാരപ്പാമ്പിൻ വക്ത്രത്തിന്നരികത്തിൽ.
പുലർകാലത്തിൽ പുത്തൻപുഞ്ചിരി സായാഹ്നത്തിൽ
വിലയം പ്രാപിക്കയായ്; ദിങ്മുഖമിരുൾക്കൊണ്ടു;
സന്ധ്യാതൻ രമണീയഭാവതാലാകൃഷ്ടമാ-
മന്തരംഗത്തോടും തൻപൎണ്ണഗേഹത്തിൽനിന്നും
നിത്യകൎമ്മാനുഷ്ഠാനം നിൎവ്വഹിക്കുവാനായി
നിൎഗ്ഗമിച്ചിതു ഗംഗാതീരത്തേക്കൊരു പുമാൻ
തുളസീദാസനെന്നു ലോകവിഖ്യാതമാകു
മളവേറിയ കീൎത്തി ചേൎന്നൊരു മഹാകവി
തത്വചിന്തോദ്രേകത്താൽ ചുളികൾ പലതാൎന്ന
വിസ്തൃതലലാടവും വാൎദ്ധക്യകളാദനാൽ
വെള്ളിച്ചാറണിയിക്കപ്പെട്ട കേശവുമൊ-
ത്തുള്ളിക്കേറിയ തെളിക്കണ്ണാടിക്കഷണ്ടിയും

കൈക്കുഞ്ഞിൻ വക്ത്രത്തിങ്കൽ കാണുന്ന നിർദ്ദോഷമാ-
മുൽക്കടസ്മേരാങ്കുരം കിളുത്ത വദനവും
മുട്ടിൽ മുട്ടിടും നീണ്ട കൈകൾതൻ വൈലക്ഷണ്യം
നഷ്ടമാക്കുവാൻതക്ക ദീർഘമാം ശരീരവും
സതപസൽഗുണാദഭ്രശുഭ്രരശ്മികൾ സദാ
സർവ്വത്ര വിസർജ്ജിക്കും സുസ്നിഗ്ദ്ധസുഷമയും
പൂണ്ടുള്ളോരാസംയമി, യപ്പുരേതാരണ്യത്തെ
ക്കണ്ടു ചിന്തയാമാററിൽ മുഴുകിനിന്നാൻ തത്ര.
ചുടലക്കളത്തിലും സാരദർശനത്തിനാ-
യടനം ചെയ്തീടുന്ന താതപികനയനങ്ങൾ;
പവനോദ്ധൂതദല വിവരങ്ങളിലൂടെ
ദിവസേശപരനൊട്ടങ്ങുള്ളിഞ്ഞുനോക്കിക്കൊണ്ടാൻ !

പ്രേതസംസ്കാരക്രിയ നടക്കും നിലത്താർദ്ര-
ചേതസ്സാമപ്പണ്ഡിതൻ കടന്നുചെന്നാൻ പിന്നെ.
അക്കാഴ്ച മഹാകവിതൻ ചിത്തമുകുരത്തിൽ
ദുഃഖത്തിൻനിഴലുകൾ പലതുമുളവാക്കി.
ഇററിററുവീണിടുന്ന കണ്ണുനീർ തുടച്ചുകൊ-
ണ്ടുററവർ മഹാകവിയ്ക്കായ് വഴിമാറിക്കൊണ്ടാർ.
അപ്പണ്ഡിതാഗ്ര്യൻ, ശാന്തിവഴിഞ്ഞ നേത്രങ്ങളാ
ലപ്പുണംചെയ്താൻ ലവമാശപാസമാപന്നരിൽ.

വഹ്നിയിൽ പ്രവേശിപ്പാൻ നിന്നസാദ്ധ്വിയാൾ, തന്റെ
മുന്നിലാഗതനായ കവിതൻ കഴലിങ്കൽ
സാഷ്ടാംഗം പ്രണമിച്ചു, ഭാഗ്യവിച്യുതിയോർത്തു
സാസ്രമൊട്ടിടറിയ കണ്ഠത്താൽ പതുക്കവെ
"ഭർത്താവിനോടുംകൂടിസ്സ്വർഗ്ഗത്തെപ്പൂകാനെനി-
ക്കുത്തമകവീശ്വര! സദയം തരികെ"ന്നാൾ.
"എന്തിത്ര തിടുക്കം ഹാ," ചോദിച്ചാൻ മഹാകവി :
"നിന്തനുവെടിയുവാനെന്തൊരു ബന്ധം ? വത്സേ,
സ്വർഗ്ഗത്തിലഭിവാഞ്ഛയെന്തിത്ര ? ഭൂവുംദ്യോവും
സൃഷ്ടിചെയ്തതു രണ്ടു കർത്താക്കന്മാരല്ലല്ലോ !
അതുകേട്ടവളോതി :---"എനിക്കു സ്വർഗ്ഗംവേണ്ടാ,
പതിയെ മാത്രമേ ഞാൻ കാംക്ഷിച്ചിടുന്നതുള്ളൂ."

സാകൂതം മഹാകവി പുഞ്ചിരിപൂണ്ടുംകൊണ്ടു
സാവധാനമായ്, "വത്സേ! പോകുക നിൻവീട്ടിൽ നീ
ഇമ്മാസം കഴിഞ്ഞു പോംമുമ്പനിൻ പ്രിയനൊടു
സമ്മേളനോദ്ഭൂതസൗഖ്യമുണ്ടാകും നിനക്കെ"ന്നാൻ.
അവൾക്കു കവിയിലുള്ളാദരവിശ്വാസങ്ങ-
ളവളെസ്സ്വഗേഹത്തിലെത്തിച്ചിതെന്നേ വേണ്ടൂ.

പ്രേതസംസ്കാരം ചെയ്വാനാജ്ഞയും നൽകി പിന്നെ-
പ്പൂതമാനസൻ കവി, ഗംഗയിൽ സന്ധ്യയുത്താൻ.
മൃതനാം കണവനെസ്സാദ്ധ്വിക്കു തിരിച്ചേകാ-
നുതകുമെന്നൊന്നും താനുരുവിട്ടതുമില്ല !
പിറേറന്നാൾ, കവി, 'നിത്യം വായിക്കുകെ'ന്നുള്ളൊരു
കല്പനയൊടും തന്നാൽ രചിതം രാമായണം
അസ്സാദ്ധ്വിക്കൊരു ശിഷ്യൻ കൈവഴിയയച്ചിതു
ദുസ്സഹതാപം നീങ്ങിപ്പതിയെ ലഭിക്കുവാൻ ;

ഒട്ടുനാൾ കഴിഞ്ഞപ്പോൾ വന്നിതു മാസാന്ത്യവും ;

"നഷ്ടനാം നാഥൻതന്നെക്കാണാറുണ്ടോ ബാലേ! ചൊൽക"
എന്നു യൽവകത്തുക്കാർ ചോദിച്ചോരളവവൾ
"വന്നിതെൻ നാഥനെ" ന്നാൾ പുളകം ചൂടിച്ചൂടി.
"എങ്ങവൻ കാണട്ടെ" യെന്നായിതു സമീപസ്ഥർ;
"മംഗലം പുലത്തുന്നോരെൻ നാഥനെൻ ചിത്തത്തിൽ,
തിങ്ങീട്ടും പ്രണയത്തിൻ ഗാനങ്ങൾ പാടിപ്പാടി
മങ്ങലെന്നിയെ സദാ വാഴുന്നുണ്ടെന്നാളവൾ !!

---

# വടക്കൻ പാട്ടുകൾ.

(ഒരു നിരൂപണം)

(തുടച്ച്)

(സി. അച്യുതമേനോൻ ബി. എ.)

ഈശ്വരസൃഷ്ടികളിൽ എല്ലാംകൊണ്ടും അഗ്രസ്ഥാനം മനുഷ്യനാണല്ലോ വഹിക്കുന്നതു്. സകല കലാവല്ലഭനായ സർവ്വേശ്വരന്റെ സൃഷ്ടിചാതുര്യത്തിൽ ലയിച്ചുകിടക്കുന്ന മാഹാത്മ്യം കണ്ടറിവാനുള്ള ശക്തിയും മനുഷ്യനേ ഉള്ളു. ഇങ്ങിനെ വിശേഷശക്തിയുള്ള മനുഷ്യൻ ഈശ്വരസൃഷ്ടിയിലുള്ള വിശേഷവിധികളും വൈചിത്ര്യങ്ങളും കാണുമ്പോൾ സൃഷ്ടികർത്താവിന്റെ കലാനൈപുണ്യത്തെ മതിമറന്നു സ്തുതിക്കാൻ പ്രേരിതനാവുന്നു. ഈ പ്രേരണയാണു ഹൃദയസംഗീതത്തിന്റെ ബീജം. സൃഷ്ടിയിൽ കാണുന്ന കലാസൌന്ദര്യത്തെപ്പററി മനുഷ്യനുണ്ടാവുന്ന ബോധമാണ് അതിനെ പോഷിപ്പിക്കുന്ന സാധനം. അതു് ഒരു നിയമത്തേയും വകവയ്ക്കുന്നില്ല. അതിന്നു പ്രത്യേകമായ ഉദ്ദേശങ്ങളുമില്ല. താനെ പ്രവഹിക്കുന്നതാണ് അതിന്റെ സ്വഭാവം. ഇരിമ്പിന്നു കാന്തംപോലെ ഇതിനെ തട്ടിയുണർത്തുവാൻ അല്പമായ വല്ല ഹേതുവും ഉണ്ടായാൽ മതി. പിന്നെ അതു് അടങ്ങിനില്ക്കുന്നതല്ല. ധാരമുറിയാതെ വഴിഞ്ഞുകൊണ്ടിരിക്കും. മേല്പറഞ്ഞ കലാസൌന്ദര്യബോധം എല്ലാ മനുഷ്യരിലുമുണ്ടു്. പരിതഃസ്ഥിതികളുടേയും കാലാവസ്ഥയുടേയും ഭേദമനുസരിച്ചു് അതു് ചിലരിൽ പ്രകടമായും ചിലരിൽ നഷ്ടപ്രായമായും ഇരിക്കുന്നുവെന്നേ ഉള്ളു. ഇപ്രകാരമുള്ള ഹൃദയസംഗീതത്തിന്റെ പ്രവാഹം മററു ഹൃദയങ്ങൾ അനായാസേന കൈക്കൊള്ളുകയല്ലാതെ അതിന്റെ നിസർഗ്ഗസൌന്ദര്യത്തിന് ഹാനിവരുത്താൻ ഒരിക്കലും ശ്രമിക്കുന്നതല്ല. ഇതാണ് വടക്കൻപാട്ടുകൾ മുതലായ പഴയ പാട്ടുകൾ എഴുതിവെക്കാതെ പാടിരസിച്ചുവന്നതിന്റെ രഹസ്യം. ഇപ്പോൾ ഇവയ്ക്കു ഈ സാന്നിദ്ധ്യം ക്രമേണ കുറഞ്ഞുവരുന്നുണ്ടെന്നുള്ള വാസ്തവവും ഈ ഘട്ടത്തിൽ പ്രസ്താവയോഗ്യമാണ്. നമ്മുടെ സംസ്കാരം ക്രമേണ അസ്തമിക്കാൻതുടങ്ങീട്ടു കുറച്ചു കാലമായി. അതോടുകൂടി നമ്മുടെ ഹൃദയസംഗീതവും നമ്മോടു യാത്രപറഞ്ഞു പിരിഞ്ഞുപോകുന്നുണ്ടു്. അതിന്റെ അഭാവത്തോടുകൂടി ആ വക പാട്ടുകളെ ഹൃദയത്തിൽ സൂക്ഷിച്ചുവയ്ക്കുവാൻ നമുക്കുള്ള കെൽപ്പും കുറയാതെ തരമില്ലല്ലോ. അപ്പോഴാണ് അവയെ പകർത്തിയെടുത്തിട്ടെങ്കിലും സൂക്ഷിക്കേണമെന്നുള്ള ആഗ്രഹം നമുക്കുണ്ടാവുന്നതു്. ഈ പ്രകൃതിനിയമത്തിന്നധീനമായ വടക്കൻപാട്ടുകളും അച്ചടിപ്പിശാചിന്റെ ബാധയ്ക്കു കീഴടങ്ങേണ്ടിവന്നിരിക്കുന്നു. കാര്യത്തിന്റെ ഗതി ഇത്തരത്തിലാണെങ്കിലും അച്ചടിപ്പിശാചിനോടു നമുക്കു നന്ദിപറയാതെ തരമില്ല. അതില്ലെങ്കിൽ ഇങ്ങിനെയൊന്നുണ്ടായിരുന്നുവെന്നുള്ളതു് ഇനിയുള്ളവർ അറിയാനും മാർഗ്ഗമില്ലാതെയാകുമായിരുന്നു.

ഈ ഘട്ടത്തിൽ എന്റെ സോദരിസോദരന്മാരോടു് എനിക്കൊരപേക്ഷയുണ്ടു്. മലയാളത്തിലെ പഴയ പാട്ടുകളിൽ ആയിരത്തിനൊന്നുകൂടെങ്കിലും ഇതുവരെ അച്ചടിക്കാൻ തരമായിട്ടില്ല. അവയിൽ ഒട്ടു മുക്കാലും നാട്ടുകാരുടെ ഹൃദയത്തിൽതന്നെയാണ് ഇപ്പോഴും നിക്ഷേപിച്ചിരിക്കുന്നതു്. ഇതിൽ ഒരു വലിയ പങ്ക് നമ്മുടെ മുത്തശ്ശിമാരുടെ കൈവശമുണ്ടു്. ഇവരുടെ കാലം കഴിയുന്നതോടുകൂടി ആ വകപ്പാട്ടുകളും നമുക്കു് നഷ്ടപ്പെട്ടുപോകുന്നതാണു. അതുകൊണ്ടു് അവരുടെ ആയു

ഷ്ക്കാലം അവസാനിക്കുന്നതിന്നു മുമ്പായി അവക്കു തോന്നുന്ന പാട്ടുകൾ പകൎത്തിവാങ്ങുവാൻ നിങ്ങളെല്ലാവരും ഉത്സാഹിക്കേണമെന്നാണ് എനിക്കുള്ള അപേക്ഷ. ഇക്കാൎയ്യത്തിൽ കുറച്ചധികം സൌകൎയ്യം എന്റെ സോദരിമാൎക്കാണ് ഉള്ളതെന്നു ഞാൻ സംശയിക്കുന്നു. മുത്തശ്ശിമാരുടെ പാകത്തിനു നിന്ന് അവരെ മുഷിപ്പിക്കാതെ കാൎയ്യം കയ്ക്കലാക്കാൻ സോദരന്മാരെക്കാൾ സാമൎത്ഥ്യം സോദരികൾക്കാണെന്നു ഞാൻ പറയുമ്പോൾ എന്റെ സോദരന്മാർ ഒട്ടുംതന്നെ പരിഭവിക്കേണ്ടതില്ല. അതുകൊണ്ട് ഇക്കാൎയ്യത്തിൽ പ്രത്യേകം ദൃഷ്ടിവയ്ക്കണമെന്ന് എന്റെ സഹോദരിമാരോടു ഞാൻ അപേക്ഷിച്ചുകൊള്ളുന്നു.

ഇതെല്ലാം ശേഖരിച്ചിട്ടു ഞങ്ങളെന്താണു ചെയ്യേണ്ടതെന്നു നിങ്ങളാരും സംശയിക്കേണ്ടതില്ല. എനിക്ക് അയച്ചുതന്നാൽ മതി. അയച്ചുതന്നാളുടെ പേരും വിവരവും ചേൎത്തു ഞാൻ അച്ചടിക്കുകയും മലയാളത്തിലെ പഴയ പാട്ടുകളെപ്പററി ഇനിയും ചില പ്രസംഗങ്ങൾ ചെയ്വാൻ തെയ്യാറാവുകയും ചെയ്തുകൊള്ളാം. ഈയുള്ളവനും ഇക്കാൎയ്യത്തിൽ പരിശ്രമംചെയ്യുന്നുണ്ട്.

ഈ പാട്ടുകൾക്കു വടക്കൻപാട്ടുകൾ എന്നു് പേർവരുവാനുള്ള കാരണം എന്തു്? തെക്കൻദിക്കുകളിൽ ഇത്തരത്തിലുള്ള പാട്ടുകളില്ലേ? ഈ സംശയങ്ങൾക്കും ഒരു പരിഹാരം ചെയ്യുക്കാം. ഉത്തരകേരളത്തിലുള്ള വീരന്മാരെക്കുറിച്ചിട്ടുള്ള പാട്ടുകളായതുകൊണ്ട് ഇവയ്ക്കു ഒന്നായി "വടക്കൻപാട്ടുകൾ" എന്നു പേരു സിദ്ധിച്ചതായിരിക്കണം. ഇതുവരെ കിട്ടിയിട്ടുള്ള പാട്ടുകൾ പരിശോധിച്ചുനോക്കുമ്പോൾ ഈ വീരന്മാരുടെ പ്രധാനകേളീരംഗം കോലത്തിരിനാട്, കടത്തനാട്, വയനാട്, വടകര എന്നീ സ്ഥലങ്ങളായിരുന്നുവെന്നു കാണാം. ഈ ചുരുങ്ങിയ അതിൎത്തികളുള്ളിൽ ഇവർ അടങ്ങിനിന്നുവെന്നു വിചാരിക്കാൻ വഴികാണുന്നില്ല. തച്ചോളിച്ചന്തുക്കുറുപ്പു തന്റെ ഭാൎയ്യയായ മാതുവിനെ ബലാല്ക്കാരമായി കൊണ്ടുപോയ കണ്ടർമേനോനോടു പടവെട്ടി, രാവണന്റെ കോട്ടയേയും കവിഞ്ഞുനില്ക്കുന്ന അയാളുടെ കോട്ട പിടിച്ചടക്കിയതായ ഒരു കഥയുണ്ട്. ഇതിൽ കണ്ടർമേനോന്റെ കോട്ട തച്ചോളിവീട്ടിൽനിന്നു (തച്ചോളിവീടു കടത്തനാട്ടാണ്) ൩൦ കാതം വഴി ദൂരത്തായ താന്നൂർ എന്ന സ്ഥലത്താണെന്നു് പ്രസ്താവിച്ചുകാണുന്നുണ്ട്. ഈ സ്ഥലം ഇപ്പോഴത്തെ തിരൂർക്കടുത്ത താന്നൂരാണോ എന്നു നിൎണ്ണയിച്ചുപറവാൻ സാധിക്കുന്നതല്ല. കഥയിൽ പ്രസ്താവിച്ച ദൂരം നോക്കുമ്പോൾ അതായിരിക്കുമോ എന്നു ഊഹിക്കേണ്ടിയിരിക്കുന്നു. അതുകൂടാതെ ഓരോ വീരന്മാരെപ്പററി പ്രസ്താവിക്കുമ്പോൾ "പതിനെട്ടുനാട്ടിലും പോയിവന്നു" എന്നൊക്കെ വിവരിക്കുന്നതുമുണ്ട്. ഇതെല്ലാംകൂടി ആലോചിക്കുമ്പോൾ ചുരുങ്ങിയതു ഭാരതപ്പുഴയുടെ വടക്കു് ഉത്തരകേരളമെന്നു പറയാവുന്ന രാജ്യവിഭാഗത്തിലുൾപ്പെട്ട മിക്ക സ്ഥലങ്ങളേയും ഒരുവിധത്തിലല്ലെങ്കിൽ മറെറാരുതരത്തിൽ ഈ പാട്ടുകൾ സ്പൎശിച്ചിട്ടുണ്ടെന്നു് പറയാവുന്നതാണ്.

ദക്ഷിണകേരളത്തിലും ഇത്തരത്തിലുള്ള പാട്ടുകളുണ്ട്. അഞ്ചുതമ്പുരാൻപാട്ട്, ഇരവിക്കുട്ടിപ്പിള്ളപ്പോർപാട്ട് എന്നു തുടങ്ങിയ അനവധി പാട്ടുകൾ പ്രചാരത്തിലുണ്ട്. അച്ചടിച്ചു പ്രസിദ്ധംചെയ്യാത്തതുകൊണ്ട് അവക്കു കേരളമൊട്ടുക്കു പ്രചാരം സിദ്ധിച്ചിട്ടില്ലെന്നേയുള്ളൂ.

ഭാഷാസാഹിത്യത്തിലും ദേശചരിത്രത്തിലും ഈ പാട്ടുകൾക്കു് എന്തൊരു സ്ഥാനമാണു കല്പിക്കേണ്ടതു് എന്നു് ഇനി ചിന്തിച്ചുനോക്കാം. ഈ ഘട്ടത്തിൽ ഭാഷാചരിത്രത്തിന്റെ ചില മങ്ങിയ കോണുകളിലേക്കു നിങ്ങളുടെ ശ്രദ്ധ പതിപ്പിക്കേണ്ടതായിട്ടുണ്ട്. തമിഴും സംസ്കൃതവുമെടുത്തുകളഞ്ഞാൽപിന്നെ മലയാളഭാഷ എന്നൊന്നു വേറെയുണ്ടോ എന്നു സംശയിക്കുന്നവർ ഇന്നും ചിലരുണ്ട്. അവർ തങ്ങളുടെ അഭിപ്രായത്തിന്നു് അവലംബമായി മലയാളത്തിൽ കാണുന്ന തമിഴ്പദങ്ങളുടേയും സംസ്കൃതപദങ്ങളുടേയും ഒരു പട്ടിക എടുത്തു കാണിക്കാറുമുണ്ട്. തമിഴരും സംസ്കൃതഭാഷ അറിയുന്നവരുമായി മലയാളികൾക്കു് ഇടപഴകേണ്ടിവന്നതുകൊണ്ട് ആ രണ്ടു ഭാഷകളിൽനിന്നു ധാരാളം വാക്കുകൾ മലയാളത്തിൽ കടന്നുകൂടീട്ടുണ്ടെന്നു സമ്മതിക്കാതെ തരമില്ല. അതുപോലെ അറബിക്ക്, ഹിന്ദുസ്ഥാനി, പേർസിയൻ, എന്നീ ഭാഷകളിൽനിന്നും ധാരാളം വാക്കുകൾ മലയാളത്തിൽ കടന്നുകൂടിട്ടുണ്ട്. ഇപ്പോ

ൾ ഇംഗ്ലീഷിൽനിന്നും കടന്നുകൂട്ടുന്നുണ്ട്. ഇങ്ങിനെ കൂട്ടുന്നത് ഭാഷയുടെ വളൎച്ചയ്ക്കല്ലാതെ തളൎച്ചയ്ക്കു കാരണമാകുന്നതുമല്ല. എന്നാൽ ഈ ഭാഷകൾക്കൊന്നിനും തനിമലയാളത്തിനെ നിലതെററിക്കാൻ കഴിഞ്ഞിട്ടില്ലെന്നുള്ളതിലേക്കു പച്ചമലയാളം എന്ന പേരിൽ പുറപ്പെട്ടിട്ടുള്ള പാട്ടുകളാണ് ഒന്നാന്തരം തെളിവ്. നാടോടിപ്പാട്ടുകൾക്കു പുറമെ ഇക്കാലത്തു കുഞ്ഞിക്കുട്ടൻതമ്പുരാൻ കുണ്ടൂർ നാരായണമേനോൻ മുതലായ കവികുലോത്തമന്മാർ പച്ചമലയാളത്തിൽ കവിതയെഴുതിയതു് നിങ്ങളിൽ ചിലർ കാണുകയോ കേൾക്കുകയോ ചെയ്തിരിക്കാനിടയുണ്ട്. അങ്ങിനെയുള്ള തനിമലയാളത്തിന്നു് ഊക്കിന്നോ, ഒഴുക്കിന്നോ, മോടിക്കോ കുറവില്ലെന്നുള്ളതു്

തേടിക്കയത്തുപടയിൽ പലർ കൂടിവന്നാൽ
കൂടിക്കരുത്തുടയകയ്യിതു കൂസുകില്ല
മോടിക്കുവേണ്ടിയരവാളിതെടുത്തതല്ല
പേടിക്കവേണ്ട പിടമാൻമിഴി തെല്ലുപോലും—

കയ്യുങ്കണക്കുമണയാതെ കനത്ത മാരി
പെയ്യുങ്കണക്കുടലു വിട്ട കരിമ്പുവില്ലൻ
എയ്യുങ്കണക്കുമറുകയ്യറിവില്ലൊരാൾക്കും
നിയ്യുങ്കണക്കുമവനോടിവനേററതോററു.

പുല്ലാണെനിക്കു പടയാളികൾ നിൻ കടക്കൺ-
തല്ലാണുതേൻമൊഴി! തടുത്തിടുവാൻ ഞെരുക്കം
തെല്ലാകയാൽ തെളിവിയന്നു തുണയ്ക്കണം നീ
യല്ലായ്കിലാങ്ങളുകൾ തൻ പണി പെങ്ങൾ ചെയ്യും

വാളേ തെളിഞ്ഞിടുക നിൻ പണിതീൎന്നതില്ല
നാളേക്കു നീട്ടിടുക നിൻെറയുറക്കമെല്ലാം
ആളേറെയിന്നിത പടയ്ക്കു വരുന്നു തേൻചൊ-
ല്ലാളേ നിനക്കിനി യുമിന്നൊരു കാഴ്ച കാണാം.

എന്നീ ശ്ലോകങ്ങൾ വിളിച്ചുപറയുന്നുമുണ്ട്. ഇപ്രകാരമുള്ള തനിമലയാളത്തിനെ വളൎത്തിക്കൊണ്ടുപോന്നതു് വടക്കൻപാട്ടുകളെപ്പോലെയുള്ള നാടോടിപ്പാട്ടുകളാണെന്നു വരുമ്പോൾ അവയ്ക്കു ഭാഷാസാഹിത്യചരിത്രത്തിൽ ഒരു ഗണ്യമായ സ്ഥാനത്തെ കല്പിക്കേണ്ടതാണെന്നുള്ളതിലേക്കു സംശയമില്ലല്ലോ.

മേൽസൂചിപ്പിച്ച സംസ്കൃതസമ്പൎക്കം ഭാഷയ്ക്കു യാതൊരുവിധത്തിലും ഗുണം ചെയ്തിട്ടില്ലെന്നാണ് എൻെറ അഭിപ്രായമെന്നു നിങ്ങൾ തെററിദ്ധരിക്കരുതു്. സംസ്കൃതംമൂലമായി ഭാഷയിൽ പദസമ്പത്തു വൎദ്ധിച്ചിട്ടുള്ളതിന്നു പുറമെ പല പ്രസ്ഥാനങ്ങളും അവതരിച്ചിട്ടുണ്ട്. അവയെ ഞാൻ വിസ്മരിക്കുന്നില്ല. പക്ഷെ സംസ്കൃതത്തിലുള്ള അതിരുകവിഞ്ഞ അഭിമാനം ഭാഷാതറവാട്ടിൽ ചില തായ്വഴിയില്ലണ്ടായിരുന്ന സമ്പത്തുകൾ നശിപ്പിച്ചിട്ടുണ്ടെന്നുള്ള വാസ്തവവും മറച്ചുവയ്ക്കുവാൻ തരമില്ല. ഇന്നും ഭാഷയിലുള്ള പല പാട്ടുകളും പ്രസിദ്ധപ്പെടുത്താതിരിക്കുവാൻ നമ്മുടെ സംസ്കൃതപക്ഷപാതവും ഭാഷാഭിമാനക്കുറവും കാരണമല്ലയോ എന്നു ഞാൻ ശങ്കിക്കുന്നു. മാനവേദനെന്ന സാമൂതിരിപ്പാടിൻെറ സദസ്സിൽ പതിനെട്ടരക്കവികളുണ്ടായിരുന്നുവെന്നും അതിൽ ഭാഷാകവിയാണ് അരക്കവിയായിത്തീൎന്നതെന്നുമുള്ള ഐതിഹ്യം നിങ്ങൾ കേട്ടിരിക്കാനിടയുണ്ട്. എന്നാൽ ആ അരക്കവിയോ

അധികേരളമഗ്ര്യഗിരഃ കവയഃ
കവയന്തു വയം തു ന താൻ വിനുമഃ
പുളകോൽഗമകാരിവചഃപ്രസരഃ
പുനമേവ പുനഃ പുനരാസ്മമഹെ.

(കേരളത്തിലെ വശ്യവാക്കുകളായ കവികൾ കവനംചെയ്തുകൊള്ളട്ടെ. അവരെ ഞാൻ നമസ്കരിക്കുന്നില്ല. കോൾമയിർകൊള്ളിക്കുന്ന വാഗ്വിലാസമുള്ള പുനത്തിനെ മാത്രമെ ഞാൻ വീണ്ടും വീണ്ടും നമസ്കരിക്കുന്നുള്ളു.) എന്ന സർട്ടിഫിക്കററു പണ്ഡിതകേസരിയായ ഉദ്ദണ്ഡശാസ്ത്രികളുടെ കയ്യിൽനിന്നു വാങ്ങിയ മഹായോഗ്യ

നാണ്. ബാക്കി പതിനെട്ടുകവികളും കേരളീയർതന്നെയായിരുന്നെങ്കിലും അവക്കു ഭാഷയിൽ കവനംചെയ്യുന്നതിൽ അഭിമാനമോ രസമോ ഉണ്ടായിരുന്നില്ലെന്നാണു കേട്ടറിവ്. അവരും പുനത്തിനെപ്പോലെതന്നെ ഭാഷാകവിതയിൽ മനസ്സിരുത്തിയിരുന്നെങ്കിൽ മലയാളഭാഷയിലെ ഗ്രന്ഥസമ്പത്ത് ഏതു ഭാഷയിലുള്ള ഗ്രന്ഥസമുച്ചയത്തെയാണ് അതിശയിക്കാത്തത്? ഇങ്ങിനെയൊരു ദശ മററുഭാഷകൾക്കും ഉണ്ടായിട്ടുണ്ട്. ഇംഗ്ലീഷിൽ മിൽട്ടൻ എന്ന മഹാകവിയ്ക്കുതന്നെ ലാത്തിൻഭാഷയിലെഴുതുന്നതായിരുന്നുവത്രെ അധികം ഇഷ്ടം. ബേക്കൻെറ അഭിമാനവും അത്തരത്തിൽതന്നെ ആയിരുന്നുപോൽ. പക്ഷെ അവക്കു ഇന്നും നിലനിന്നുവരുന്ന കീൎത്തി അവരുടെ ഇംഗ്ലീഷുകൃതികളെ ആസ്പദമാക്കീട്ടാണ് എന്നുള്ള പരമാൎത്ഥം അറിയുമ്പോഴാണ് അവരുടെ വൃഥാശ്രമങ്ങളെപ്പററി നാം വ്യസനിക്കുന്നത്.

നമ്മുടെ പൂൎവ്വികന്മാർ സംസ്കൃതത്തിൽ കവനംചെയ്തതിനെക്കുറിച്ചു ഞാൻ അവരെ ഒരുകാലത്തും പഴിക്കുന്നതല്ല. അവരുടെ കരുണാമസൃണമായ കടാക്ഷാവലോകനത്തിന്നു് പാത്രീഭവിക്കാൻ നമ്മുടെ കൈരളീമാതാവിന്നു് ഭാഗ്യമുണ്ടായില്ലല്ലോ എന്നാണ് എനിക്കുള്ള വ്യസനം. അവരുടെ പ്രതിഭാവിലാസത്തെ സംസ്കൃതമറിയുന്ന എല്ലാവരും കൊണ്ടാടുന്നുണ്ടെങ്കിലും സന്തോഷിക്കാമായിരുന്നു! മഹാകവിയും പ്രസിദ്ധവൈയാകരണനും ഭക്തശിരോമണിയുമായിരുന്ന മേല്പത്തൂർ നാരായണഭട്ടതിരിയുടെ പേര് കേരളീയരല്ലാത്ത എത്ര സംസ്കൃതവിദ്വാന്മാർ കേട്ടിട്ടുണ്ടായിരിക്കും? അദ്ദേഹം എഴുതിയ പ്രക്രിയാസൎവ്വസ്വം എന്ന ഉത്തമവ്യാകരണത്തെപ്പററി ഇന്നു് കേരളത്തിന്നു് പുറത്തുള്ള മഹാമഹോപാദ്ധ്യായന്മാരും കേട്ടിരിക്കുമോ എന്നു സംശയമാണ്. ഒരുകാലത്തു ദക്ഷിണഭാരതത്തിൻെറ നാനാഭാഗത്തുനിന്നും വിദ്വാന്മാരെ ആകൎഷിച്ചിരുന്ന പ്രസിദ്ധവിദുഷിയായിരുന്ന മനോരമത്തമ്പുരാട്ടിയുടെ നാമധേയവും ഇന്നു് കേരളീയൎക്കല്ലാതെ ആൎക്കാണ് അറിയാവുന്നത്? എന്തിനധികം വിസ്തരിക്കുന്നു. ചുരുക്കിപ്പറയുന്നതായാൽ ഒരു വമ്പിച്ച സാഹിത്യമായ സംസ്കൃതത്തിൻെറ പിടിയിൽപ്പെട്ട ഭാഷയെ നശിപ്പിക്കാതെ രക്ഷിച്ചുപോന്നത് ഇത്തരം പാട്ടുകളാണെന്നു ഭാഷാചരിത്രം ആരാഞ്ഞിട്ടുള്ളവക്ക് അറിയാവുന്നതാണ്.

ജ്ഞാനത്തിന്നായി ഉത്തമസാഹിത്യങ്ങളെല്ലാം നാം പഠിക്കേണ്ടതാണ്. അതിലൊന്നു് സംസ്കൃതം. അതുപോലെതന്നെ മറെറാന്നാണ് ഇംഗ്ലീഷും. സമുദ്രംപോലെ വിശാലമായ ഈ രണ്ടു ഭാഷകളിലും അന്തർഭവിച്ചുകിടക്കുന്ന രത്നങ്ങൾ നമ്മുടെ മാതൃഭാഷയ്ക്കു് അനുഭവയോഗ്യമാക്കിത്തീൎക്കേണ്ടതും അത്യാവശ്യമാണ്. പക്ഷെ ഇവ രണ്ടും പഠിച്ചുണ്ടായ ജ്ഞാനത്തെ നമ്മുടെ ഭാഷയെ പോഷിപ്പിക്കാനുപയോഗപ്പെടുത്താതിരുന്നാൽ നാം നമ്മുടെ അമ്മയെയും നമ്മെയും മറക്കുന്നതിന്നു് തുല്യമാണ്. മററുഭാഷകളിൽ നമുക്കുള്ള ജ്ഞാനം നമ്മുടെ ഭാഷാഭിവൃദ്ധിയ്ക്കു് സഹായമായിത്തീരേണ്ടതാണെന്നല്ലാതെ അതു ഭാഷയ്ക്കു ഹാനികരമാകുന്നപക്ഷം "പൊന്നു കായ്ക്കുന്ന മരമായാലും പുരയിൽ കവിഞ്ഞാൽ മുറിക്കേണ്ണ"മെന്നുള്ള നയം അംഗീകരിക്കേണ്ടതാണെന്നേ ഞാനിപ്പറഞ്ഞതിന്നൎത്ഥമുള്ളു. ഒരു ദേശവാസികളുടെയോ ജനവൎഗ്ഗത്തിൻെറയോ സാഹിത്യം അവരുടെ സംസ്കാരത്തെയും.അവരുടെ സൌന്ദൎയ്യബോധത്തെയും പ്രതിഫലിക്കുന്നുണ്ടെന്നതാണല്ലോ അതിന്നു് മററുള്ള ഭാഷകളെ അപേക്ഷിച്ചു് ഒരു പ്രത്യേക സ്ഥിതിക്കും അവകാശമുണ്ടാക്കുന്നത്. മലയാളികളുടെ ഭാഷയ്ക്കു് മലയാളികളുടെ സംസ്കാരവും, സ്വഭാവവും ജീവിതരീതിയും പ്രകാശിപ്പിക്കാനുള്ള ശക്തിയാണല്ലോ ഉണ്ടാവേണ്ടത്. വേറൊരു ഭാഷക്കു എപ്പോൾ അതു അടിമപ്പെടുന്നുവോ അപ്പോൾ അതിന്നു് മേല്പറഞ്ഞ ശക്തിയും കുറഞ്ഞുവരുന്നു. സംസ്കൃതഭാഷയിൽനിന്നു് കടംവാങ്ങീട്ടുള്ള പ്രസ്ഥാനങ്ങൾ ഭാഷയിൽ വേരൂന്നിപ്പിടിക്കാതിരിക്കാനുള്ള കാരണവും ഇതുതന്നെയാണ്.

ഈ പ്രകൃതം ഇനിയും നീട്ടുന്നില്ല. മലയാളികളുടെ ഉടുപ്പ് നടപ്പ് തുടങ്ങിയുള്ളതെല്ലാം ഒന്നുപോലും വിടാതെ സൂക്ഷിച്ചുവച്ചു് ഒരു കണ്ണാടിയിലെന്നപോലെ നമുക്കു കാണിച്ചുതരുന്ന വടക്കൻപാട്ടുകൾ ഭാഷാസാഹിത്യത്തിൽ ഒരു മാന്യസ്ഥാനത്തെ അർഹിക്കുന്നുണ്ടെന്നു സ്ഥാപിക്കുവാൻ ഇനി തെളിവുകളാവശ്യമുണ്ടെന്നു് തോന്നുന്നില്ല.

ഇനി ചരിത്രത്തിൽകൂടെ ഒന്നു കണ്ണോടിച്ചു നോക്കാം. ഇതുവരെ എഴുതീട്ടുള്ള കേരളചരിത്രങ്ങളെല്ലാം വായിച്ചുനോക്കിയാൽ രാജ്യകാര്യങ്ങളിൽ എല്ലാംകൊണ്ടും പ്രാധാന്യം വഹിച്ചിരുന്നതു് നായന്മാരാണെന്നു കാണാവുന്നതാണു്. അവർ കേരളത്തിലെ ക്ഷത്രിയന്മാരെന്ന അഭിധാനത്തിനും അർഹന്മാരായിത്തീർന്നിട്ടുണ്ടു്. അവരെ ക്ഷത്രിയന്മാരെന്നു വിളിക്കുന്നതു് അവൎക്കോ ക്ഷത്രിയന്മാൎക്കോ അധികം അഭിമാനകരമെന്നുള്ളതു് നാം ഇപ്പോൾ തീർച്ചപ്പെടുത്തേണ്ടതില്ല. കേരള ചരിത്രത്തെപ്പററി പല അന്വേഷണങ്ങളും ചെയ്തു് മലബാർ മാന്വൽ എന്ന ഒരു ഗ്രന്ഥം എഴുതിയ ലോഗൻസായ്പവർകൾ തൻെറ ഗ്രന്ഥത്തിൽ ഇങ്ങനെ പ്രസ്താവിക്കുന്നുണ്ടു്. "മലയാളികളെപ്പററി വർണ്ണനാരൂപത്തിലോ ചരിത്രരൂപത്തിലോ എഴുതുന്ന ഏതു വിവരണത്തിലും രസകരമായ ഒരു കേന്ദ്രസംഗതി എൻെറ അഭിപ്രായപ്രകാരം ശ്രദ്ധിക്കേണ്ടതായിട്ടുണ്ടു്. അതായതു്, അനവധി നൂററാണ്ടുകാലത്തോളം സമാധാനപരമായും യുദ്ധവ്യവസ്ഥകൾ സംബന്ധമായുമുള്ള സ്ഥാപനങ്ങളിൽ നായന്മാൎക്കുണ്ടായിരുന്ന അഗ്രസ്ഥാനം അന്യാദൃശവും എന്നെന്നേക്കും അടിയുറച്ചതും ആയ ആ സ്ഥാനം അന്യ രാജ്യക്കാരുടെ പ്രവേശം ഇല്ലായിരുന്നുവെങ്കിൽ ഇനിയും അനവധി നൂററാണ്ടുകാലത്തേക്കു് നിലനിൽക്കാതിരിപ്പാൻ യാതൊരു കാരണവും ഉണ്ടാകുമായിരുന്നില്ല. ഭരണയന്ത്രത്തിൽ അവരുടെ ചുമതലയെ 'കണ്ണെന്നും', 'കയ്യെന്നും', 'കല്പന'യെന്നുമായി ഐതിഹ്യങ്ങളിൽ വിവരിച്ചിട്ടുണ്ടു്. ഇപ്പോഴും കേരളത്തിൻെറ നാനാഭാഗത്തും അവർ നിരന്നുകാണുന്നുമുണ്ടു്. പക്ഷെ—കഷ്ടം—എല്ലാ വൎഗ്ഗക്കാരുടെയും അവകാശങ്ങൾ ദോഷമോ ന്യൂനതയോ പററാതെ സൂക്ഷിക്കുന്നവരായിട്ടല്ല" ഭരണാധികാരികളുടെ അഴിമതികളിൽനിന്നും സ്വേച്ഛാധികാരത്തിൽനിന്നും ജനങ്ങളെ രക്ഷിക്കാനായി നിന്നിരുന്ന ഈ കോട്ടമതിൽ, രാജ്യത്തിൽ സമാധാനവും സുഖവും നിലനിർത്തിപ്പോന്നു. അന്യവൎഗ്ഗക്കാരുടെ പ്രവേശം ഇല്ലായിരുന്നുവെങ്കിൽ "ഒരു ചരിത്രമില്ലാത്തവർ പരമസുഖത്തോടുകൂടിയവരാണെന്നു, മലയാളികളെപ്പററിയും യഥാൎത്ഥമായി പറയാമായിരുന്നു." ഈ വൎഗ്ഗത്തോടു് പ്രാധാന്യംകൊണ്ടും പ്രാചീനത്വംകൊണ്ടും കിടപിടിച്ചിരുന്ന മറെറാരു മഹാസമുദായമാണു് ഈഴവസമുദായം അല്ലെങ്കിൽ തീയ്യസമുദായം. ഇവർ തമ്മിൽ ഇന്നു കാണുന്നതായ അകൽച്ച പ്രാചീനകാലത്തുണ്ടായതായി യാതൊരു രേഖകൾകൊണ്ടും തെളിയുന്നില്ല. ഇവരും ചേവകന്മാരായി മററുള്ളവരുടെ സങ്കടനിവൃത്തിക്കായി തങ്ങളുടെ ദേഹത്തെ ബലികഴിക്കാൻ സന്നദ്ധരായിരുന്നു. അതിപ്രാചീനകാലം മുതല്ക്കു നാട്ടുകാരുടെ യോഗക്ഷേമം വഴിപോലെ പരിപാലിച്ചുപോന്ന ഈ രണ്ടു വലിയ സമുദായത്തെപ്പററി നമ്മുടെ നാട്ടുകാരാരും യാതൊരു ഗ്രന്ഥവും എഴുതാതിരുന്നതിൽ വലിയ അത്ഭുതം തോന്നുന്നുണ്ടു്. ബ്രാഹ്മണർ കേരളോല്പത്തി, കേരളമാഹാത്മ്യം എന്നീ ഗ്രന്ഥങ്ങൾ എഴുതി അവരുടെ മാഹാത്മ്യം അടിയുറപ്പിച്ചു. നായന്മാരും തീയ്യരുമാകട്ടെ സ്വാൎത്ഥരഹിതമായി പരോപകാരംചെയ്തുകൊണ്ടു ജീവിതം നയിച്ചു. അവർ എപ്പോഴും ജനങ്ങളെ സംബന്ധിച്ച കാൎയ്യങ്ങളിൽ ഏൎപ്പെട്ടിരുന്നതിനാൽ തങ്ങളെപ്പററി ചിലതെല്ലാം എഴുതിവെക്കാൻ അവൎക്കു സമയം കിട്ടിയില്ല. അതിൽ അവൎക്കു വലിയ ശ്രദ്ധയും ഉണ്ടായിരുന്നില്ല. തങ്ങളുടെയും മററുള്ളവരുടെയും മാനം രക്ഷിക്കുക എന്നതായിരുന്നു അവരുടെ മുദ്രാവാക്യം. അതിന്നു സാധിച്ചാൽ അവൎക്കു തൃപ്തിയുമായി. എന്നാൽ ബഹുജനങ്ങളാകട്ടെ ഇക്കാൎയ്യത്തിൽ അവരുടെ കടമ നിറവേററുവാൻ ഒട്ടുംതന്നെ മടിച്ചില്ല. മേല്പറഞ്ഞ സമുദായങ്ങളുടെ പാവനജീവിതംകൊണ്ടു് സുഖമനുഭവിച്ചിരുന്ന ബഹുജനങ്ങൾക്കു് അവരുടെ ഗുണഗണങ്ങൾ തങ്ങളുടെ ആനന്ദത്തിന്നായിക്കൊണ്ടെങ്കിലും പാടേണമെന്നു തോന്നിയതിൻെറ ഫലമായി ഇങ്ങിനെ കുറെ പാട്ടുകളും ഉണ്ടായി. നായന്മാരുടെയും തീയരുടെയും സ്വഭാവസംസ്കാരാദികളെപ്പററിയുള്ള വിവരങ്ങൾ ഗ്രഹിക്കേണമെങ്കിൽ അവ നിക്ഷേപിച്ചുവെച്ചിട്ടുള്ള വടക്കൻ പാട്ടുകളെ ആശ്രയിക്കമാത്രമെ തല്ക്കാലം നിൎവ്വാഹമുള്ളു.

ഇങ്ങനെ ഭാഷാചരിത്രത്തിലും ദേശചരിത്രത്തിലും ഒരു ഗണ്യമായ സ്ഥാനത്തെ അർഹിക്കുന്ന ഈ പാട്ടുകളെ നാം എത്രത്തോളം ആദരിക്കുന്നുണ്ടെന്നു ഓൎക്കുമ്പോൾ നമ്മുടെ ദേശാഭിമാനത്തെപ്പററി നമുക്കുതന്നെ ലജ്ജ തോന്നിയേക്കാം. ഇതുവരെ ഇവയെല്ലാം നിശ്ചയമുള്ളവരെക്കൊണ്ടു് പാടിച്ചു് എഴുതിയെടുത്തു് പാഠങ്ങ

ൾ ശരിപ്പെടുത്തി ഒരു പുസ്തകമാക്കി അച്ചടിക്കുവാൻതന്നെ നാം ശ്രമിച്ചിട്ടില്ലെന്നു വന്നാൽ അതില്പരം ഒരപരാധം അവയോടു നാം ചെയ്യേണ്ടതായിട്ടുണ്ടോ? ഭാരതവിലാസംപ്രസ്സുകാരുടെയും എസ്സ്. ടി. റെഡ്ഡിയാരുടെയും ശ്രമത്തിന്റെ ഫലമായി ഏകദേശം വ. പ. പാട്ടുകൾ അച്ചടിച്ചിട്ടുണ്ട്. എന്നാൽ ഈ പതിപ്പുകൾ ഭാഷാഭിമാനികളുടെ ശ്രദ്ധയെ വേണ്ടുംവണ്ണം ആകർഷിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. അവരുടെ കൃത്യം എത്രയും സ്തുത്യർഹമായിട്ടുണ്ടെന്നു നന്ദിപൂർവ്വം പ്രസ്താവിക്കേണ്ടതാണ്. അവയിൽ തെററുകളും കണക്കിലധികം വന്നുപോയിട്ടുണ്ട്. ഉത്തരകേരളത്തിലെ ദേശ്യപദങ്ങൾ അറിയായ്കകൊണ്ട് പ്രസാധകന്മാർ കോലത്തിരിയെ "കോലോസ്ത്രി"യാക്കാനും "പ്രതിയാതിരി"യെ "പ്രജാപതി"യാക്കാനും മടിച്ചിട്ടില്ല. ഇതുവരെ അച്ചടിക്കാത്ത ചില പാട്ടുകൾ എന്റെ കൈവശം വന്നുചേർന്നിട്ടുണ്ട്. ഇനിയും അനവധിയുണ്ടെന്നാണ് അറിയുന്നത്. ഈക്കാര്യത്തിൽ ശ്രീമതി കടത്തനാട്ട് കെ. മാധവി അമ്മ ചെയ്യുന്ന ശ്രമം എത്രയും ശ്ലാഘനീയമാണെന്നുകൂടി ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. തച്ചോളി ഒതേനനെപ്പററിയുള്ള പാട്ടുകളെല്ലാം ശേഖരിച്ച് ഒതേനനെപ്പററി ഗദ്യത്തിൽ ഒരു ഒന്നാന്തരം പുസ്തകം ശ്രീമതി മാധവിയമ്മ അച്ചടിച്ച് പ്രസിദ്ധീകരിച്ചിട്ടുണ്ട്.

എന്റെ ആവശ്യപ്രകാരം പല പാട്ടുകളും മാധവിയമ്മ ശേഖരിച്ചുതന്നിട്ടുണ്ടെന്നുകൂടി കൃതജ്ഞതാപൂർവ്വം ഞാനിവിടെ പ്രസ്താവിച്ചുകൊള്ളട്ടെ.

ഇതു അവസാനിക്കുന്നതിനു മുമ്പായി ഒന്നു രണ്ടു സംഗതികൾ കൂടി നിങ്ങളുടെ ശ്രദ്ധയ്ക്കു വിഷയമാക്കേണ്ടതുണ്ട്. അന്നത്തെ കേരളത്തിലുണ്ടായിരുന്ന മിക്ക സമുദായങ്ങളും കായികാഭ്യാസത്തിൽ അതിവിദഗ്ദ്ധന്മാരായിരുന്നുവെന്നു ഇതിലെ ഏതുപാട്ടും തെളിയിക്കുന്നുണ്ട്. കച്ചകെട്ടി കയ്യുംമെയ്യും ഒതുക്കി അവർ കാണിച്ചിരുന്ന അടവുകളെപ്പററിയാലോചിച്ചാൽ അവരുടെ ദേഹത്തിൽ എല്ലെന്നൊരു സാധനംതന്നെ ഉണ്ടോ എന്നു സംശയം തോന്നിപ്പോകും. ഈക്കാര്യത്തിൽ സ്ത്രീപുരുഷഭേദം കല്പിച്ചിരുന്നില്ല. ആരോമൽച്ചേവകർ, ഒതേനൻ എന്നിവരെപ്പോലെ പോക്കളത്തിൽ ചാടി ഉറുമിയും ചുരികയും എടുത്തു് പടവെട്ടുവാൻ കെല്പും കോപ്പുമുണ്ടായിരുന്ന സ്ത്രീകളിൽ അഗ്രസ്ഥാനത്തെ അലങ്കരിച്ചവരായിരുന്നു ഉണ്ണിയാർച്ചയും കൊടർമാലകുങ്കിയും. ഇവർ ഇന്നും കേരളത്തിന്റെ അഭിമാനസ്തംഭങ്ങളായി ഈ പാട്ടുകളിൽ വിലസുന്നു. പാശ്ചാത്യരാജ്യങ്ങളിൽ എല്ലാംകൂടി തിരഞ്ഞെടുത്താൽ കിട്ടുന്ന ഒരു ജോൺഓഫ് ആർക്കിനെ (John of Arc) ആ ദിക്കിലുള്ളവർക്ക് എത്രതന്നെ പുകഴ്ത്തിയാലും മതിയാവുന്നില്ല. അക്കാലത്തു കേരളത്തിൽ കടന്നുനോക്കിയാൽ ഓരോ വീട്ടിലും ചുരുങ്ങിയതു ഓരോ ജോൺഓഫ് ആർക്കിനെയെങ്കിലും കാണാതിരിക്കുന്നതല്ല. ഉണ്ണിയാർച്ചയുടെ പരാക്രമങ്ങൾ കാണാനിടവന്നാൽ പുരാണ പ്രസിദ്ധയായ സുഭദ്രയും ചരിത്രത്തിൽ വിളികൊണ്ടിട്ടുള്ള അഹല്യാഭായി, അസ്സിലത്തിലെ രാജ്ഞി, മുതലായവരുംകൂടി അത്ഭുതപ്പെട്ടുമെന്നാണ് തോന്നുന്നത്.

ഇന്നു കേരളത്തിൽ ആഭിജാത്യംകൊണ്ടു സർവ്വപ്രാധാന്യം വഹിച്ചുവരുന്ന ബ്രാഹ്മണരെപ്പററി വടക്കൻപാട്ടുകളിൽ പ്രസ്താവം വളരെ കുറവാണെന്നുള്ളതാണ് വേറൊരു വിശേഷവിധി. അവരെപ്പററിയുള്ള പ്രസ്താവംതന്നെ ഈ പാട്ടുകളെല്ലാം തിരഞ്ഞുനോക്കിയാൽ ഒന്നോ രണ്ടോ സ്ഥലത്തെ കാണുന്നുള്ളൂ. അതു യഥാസംഗതിയായി ചെയ്യുന്നുണ്ടെന്നല്ലാതെ സമുദായത്തെ കീഴ്മേൽ മറിക്കുന്ന സംഭവങ്ങളിലൊന്നും അവർക്ക് ഒരു പങ്കുള്ളതായി കാണുന്നില്ല. ഈശപരകാര്യങ്ങൾക്കോ, കല്യാണം മുതലായ വിശേഷങ്ങൾക്കോ അവരുടെ സാന്നിദ്ധ്യം ഉള്ളതായി കാണുന്നില്ല. സമുദായത്തിൽ അവർക്ക് അക്കാലത്തു് പ്രാധാന്യമില്ലാഞ്ഞിട്ടോ അതോ പ്രതിഗ്രഹം, ദക്ഷിണ മുതലായ ആചാരങ്ങൾ അന്ന് നടപ്പില്ലാത്തതുകൊണ്ടോ, ഇങ്ങിനെ അവരെ വിട്ടുകളഞ്ഞതു് എന്നകാര്യം ചരിത്രകാരന്മാർ അന്വേഷിച്ച് തീർച്ചപ്പെടുത്തേണ്ടതാണ്. ആരോമൽചേവകർ അങ്കത്തിന് പോകുമ്പോൾ അനുജനെ വിളിച്ച് പല കാര്യങ്ങളും പറയുന്ന കൂട്ടത്തിൽ

അങ്കംപിടിച്ചാലെ ചേകോരാവൂ
പൂണൂലിട്ടാലെ നമ്പൂരിയാവൂ

പൂലസ്യം അണിഞ്ഞാലെ നായരാവൂ
മംഗല്യം ധരിച്ചാലേ നാരിയാവൂ.

എന്നു നംപൂതിരിയെപ്പററി പ്രസ്താവിക്കുന്നുണ്ടു്. ഒതേനൻ പൊന്നപുരംകോട്ട പിടിക്കാനായി പോകുമ്പോൾ തടയുന്ന ജ്യേഷ്ഠന്റെ ധൈൎയ്യക്ഷയത്തെപ്പററി പരിഹസിക്കുന്ന കൂട്ടത്തിൽ

കാലത്തെ കുട്ടിമുടക്കുമേട്ടൻ
ഞാൻ വല്ലതും കൊണ്ടുവന്നുവെന്നാൽ
കുമ്പകുലുക്കി ചിരിച്ചുംകൊണ്ടു്
കൈരണ്ടും കാട്ടീട്ടു വാങ്ങുമേട്ടൻ

പടനായർ തന്റെ മകനും ഞാനും
പടത്തന്റെ മകനാണേട്ടൻ
ചോര കാണുമ്പോളൊഴിക്കുമേട്ടൻ
മുട്ടിനു ചോരയിൽ പുളക്കും ഞാനും

എന്നു പറയുന്നുണ്ടു്. ഇങ്ങിനെ ഒന്നുരണ്ടു ദിക്കിലല്ലാതെ വേറെ യാതൊരു പ്രസ്താവും കാണുന്നില്ല.

വടക്കൻപാട്ടിൽ പ്രസ്താവിച്ച പലവീരന്മാരും തുളുനാട്ടിൽനിന്നു അഭ്യസിച്ചു വന്നവരാണെന്നു കാണുന്നുണ്ടു്. ഈ തുളുനാട്ടു് നാം ഇപ്പോൾ അറിയുന്ന തുളുനാടാണെന്നു തോന്നുന്നില്ല. അവിടുത്തുകാർക്കു പയററ് "അങ്ങാടിമരുന്നോ പച്ചമരുന്നോ" എന്നുകൂടി നിശ്ചയമില്ലാതെയാണിരിക്കുന്നതു്. ആരോമൽച്ചേവകരുടെ കഥയിൽ തെക്കൻ തുളുനാടൻ എന്നൊരാളെപ്പററി പറഞ്ഞുകാണുന്നതുകൊണ്ടു് കടത്തനാട്ടുനിന്നു തെക്കാണു് ഈ തുളുനാട്ടു് എന്നു ഊഹിക്കേണ്ടിയിരിക്കുന്നു. തെക്കു് ഒരു തുളുനാട്ടുള്ളതായി കേട്ടിട്ടുമില്ല. ഈ നാട്ടു് ഏതാണെന്നു് ഇനിയും കുറെ അന്വേഷിക്കേണ്ടതായിട്ടാണു് ഇരിക്കുന്നതു്. ചരിത്രകാരന്മാരുടെ ശ്രദ്ധ ഇതിലേക്കു ക്ഷണിക്കുകയേ തല്ക്കാലം നിൎവ്വാഹമുള്ളു.*

---

## സംഭാഷണം

(കെ. രാമകൃഷ്ണപിള്ള)

"മനുഷ്യർ സമുദായ ജീവികളായിരിക്കുന്നിടത്തോളം കാലം, സംഭാഷണം അപരിത്യാജ്യമാണു്." അതുകൊണ്ടു് സംഭാഷണമാഹാത്മ്യത്തേയും, സംഭാഷണലക്ഷണങ്ങളേയും, സംഭാഷണോപകരണങ്ങളേയും സംബന്ധിച്ചു സമഗ്രമായി ഒന്നു വിചിന്തനം ചെയ്യുകതന്നെ.

സംഭാഷണത്തിൽ വിജയി ആകുന്നതിനുള്ള അഭിലാഷം സൎവ്വഥാ ആദരണീയമത്രെ. സഹജമായ ഈ അഭിലാഷം, സൎവ്വസാധാരണമായി നാം കണ്ടുവരുന്നുമുണ്ടു്. സംഭാഷണമാഹാത്മ്യത്തെപ്പററി സാമാന്യമായി മനസ്സിലാക്കിയതിനുശേഷം, ഉദ്ദേശലാഭാൎത്ഥം പരിശ്രമിച്ചെങ്കിലെ അഭിലാഷപരിപൂൎത്തിയുണ്ടാകയുള്ളു. പൌരാഭിപ്രായത്തിനു സാമാന്യസ്വരൂപം നൽകി, സമുദായാഭിവൃദ്ധിയെ സ്ഥായിയായി സഹായിക്കുന്നതു സംഭാഷണമാണെന്നുള്ളതിനു സംശയമില്ല. എന്തുകൊണ്ടെന്നാൽ, സാമുദായികരാഷ്ട്രീയപരിഷ്കാരങ്ങളെപ്പററിയുള്ള വാദപ്രതിവാദങ്ങൾ ജനതാമദ്ധ്യത്തിൽ പ്രഥമമായി പ്രത്യക്ഷപ്പെടുന്നതു്, സംഭാഷണരൂപത്തിലാണല്ലൊ. ക്ഷേമോന്മുഖങ്ങളോ, ക്ഷയോന്മുഖങ്ങളോ, ആയ നിയമാവലി സംഭാഷണവേഷത്തിൽ തന്നെയാണു് ആദ്യമായി രംഗപ്രവേശം ചെയ്യുന്നതു്. സൂക്ഷ്മമായി ആലോചിക്കുമ്പോൾ സാഹിത്യസാമ്രാജ്യത്തിലും, സംഭാഷണത്തിനു സൎവ്വോൽകൃഷ്ടമായ സ്ഥാനമുണ്ടെന്നു സുവിദിതമാണു്.

---

* സൎവ്വകലാശാലയുടെ ആഭിമുഖ്യത്തിൽ ചെയ്ത പ്രസംഗം.

സാഹിത്യവിഭാഗങ്ങളിൽ മിക്കവയും, സംഭാഷണത്തിന്റെ പ്രതിഛായ അഥവാ അനുകരണം മാത്രമാകുന്നു. പക്ഷെ, അവയെല്ലാം ചൈതന്യവിഹീനവും, സ്വാതന്ത്ര്യവിഹീനവും, ഫലശൂന്യവും ആയിട്ടാണ് പ്രായേണ കണ്ടുവരുന്നത്. വിചിത്രചിന്താതരംഗപരമ്പരകളോടു കൂടിയ നിർമ്മലസംഭാഷണനിർഝരി, വിസ്തൃതവിജ്ഞാനപാരാവാരത്തിൽ നിപതിക്കുന്നുവെങ്കിൽ, നിശ്ചലമേഘനവിഗ്രഹങ്ങൾ തപരശ്മികളെ വിതറിവീഴ്ത്തുക മാത്രമാണു ചെയ്യുന്നത്. സംഭാഷണം അകൃത്രിമമാർഗ്ഗങ്ങളിൽക്കൂടി, ജീവിതാദ്ധ്യായങ്ങളെ ഖണ്ഡശ:നിരൂപണം ചെയ്യുമ്പോൾ, സാഹിത്യം കൃത്രിമമാർഗ്ഗങ്ങളിൽകൂടി ജീവിതാദ്ധ്യായാംശങ്ങളെ മാത്രം നിരൂപണം ചെയ്യുന്നു. എന്നാൽ ഉത്തമസംഭാഷണം ഉൽകൃഷ്ടസാഹിത്യമാകുന്നില്ല. സംഭാഷണമദ്ധ്യേ സന്ദർഭോചിതമായി പ്രയോഗിക്കുന്ന ഫലിതം പ്രവൃത്തിയിൽനിന്നും നിവൃത്തി തേടിയവരേപ്പോലും, അത്യാഹ്ലാദഭരിതരാക്കിത്തീർത്തു, പ്രവർത്തനവൃത്തിക്കു പ്രോത്സാഹിപ്പിക്കുന്നു. തന്നെത്താനറിയുന്നതും, സംഭാഷണം കൊണ്ടു തന്നെയാണ്. ചുരുക്കത്തിൽ മനുഷ്യജീവിതത്തിലെ പ്രഥമധർമ്മം സംഭാഷണംതന്നെ. പ്രമാദപരിപൂർണ്ണമായതുകൊണ്ട്, അപൂർണ്ണമായിത്തീർന്നിരിക്കുന്ന ആധുനികവിദ്യാഭ്യാസത്തെ പരിപൂർണ്ണമാക്കുന്നതും സംഭാഷണംതന്നെ. ആയുർഭേദമെന്യേ ആബ്രാഹ്മണചണ്ഡാലം, സുഹൃദ്സ്നേഹം വളർത്തി ജീവിതസൗഖ്യത്തെ വർദ്ധിപ്പിക്കുന്നതും സംഭാഷണം തന്നെ. ചുരുക്കത്തിൽ സഹൃദയഹൃദയാഹ്ലാദകമായ സരസസംഭാഷണം തന്നെ അനുഗ്രഹീതമായ അനന്ദം. എന്നാൽ ഇത്ര മാഹാത്മ്യമേറിയ സംഭാഷണത്തിനുള്ള വിലയോ പൂജ്യം; ഫലമോ ബഹുലം.

ജീവിതം തന്നെ ഒരു മത്സരമാണ്. ജീവിതാനന്ദനിദാനവും ഈ മത്സരം തന്നെ. ശരീരശക്തി, സ്വഭാവശക്തി, ധിഷണാശക്തി, എന്നീ ശക്തിത്രയങ്ങളാണ് ജീവിതാനന്ദക്ഷേത്രത്തിലേക്കുള്ള സുവർണ്ണസോപാനങ്ങൾ. എന്നാൽ ഈ ശക്തികൾ പരിപൂർണ്ണമായി വളരുന്നതിനു, സുഹൃത്തുക്കളോടുള്ള സംസർഗ്ഗം അത്യന്താപേക്ഷിതമാണു. അഥവാ സുഹൃത്തുക്കളാണ് ഈ ശക്തികളെ ഉത്തേജിപ്പിക്കുന്നത്. സഹൃദയന്മാരായ സ്നേഹമൂർത്തികളോടു സാമിപ്യസമ്പർക്കമുണ്ടാക്കുന്നതു സംഭാഷണമാണ്. ഹാ! നിരർഗ്ഗളമായി നിർഗ്ഗളിക്കുന്ന സംഭാഷണാമൃതം ആരുടെ കർണ്ണങ്ങളെയാണു കുളിർപ്പിക്കാത്തത്. മത്സരോദ്ദീപിതമെങ്കിലും, ആ മഞ്ജുളസ്വപ്നത്തിന്റെ മാധുര്യമറിയുന്നവർ എത്രയോ ചുരുക്കം.

സംഭാഷണ ലക്ഷണങ്ങളിൽ പ്രാധാന്യം "വിഷയവൈവിധ്യ"ത്തിനാണ്. വിഷയവൈവിധ്യമാണു, സംഭാഷണത്തെ ശ്രവണസുഖദവും ചേതഃസമാകർഷകവും ആക്കിത്തീർക്കുന്നത്. ഉത്തമ സംഭാഷകൻ ഒരിക്കലും ഒരേ വിഷയത്തെപ്പറ്റി ചർവ്വിതചർവ്വണം ചെയ്യാറില്ല. തന്റെ തീക്ഷ്ണബുദ്ധികൊണ്ടു, സംഭാഷണവിഷയങ്ങളുടെ മർമ്മസന്ധികളിൽ സ്പർശിച്ചതിനുശേഷം, സ്വയമേവ അന്യവിഷയങ്ങളെപ്പറ്റി സംഭാഷണമാരംഭിക്കുന്നു. ശ്രോതാക്കൾക്കു നീരസപ്രദമെന്ന് തോന്നിത്തുടങ്ങുമ്പോഴേക്കും, മറ്റൊരു സരസവിഷയമർമ്മത്തിൽ പിടികൂടിക്കഴിയും.

"സംഭാഷണം വക്താവിന്റെ പൗരുഷസ്ഥാപന ആകുന്നു." വക്താവിന്റെ പരമോദ്ദേശ്യം ശ്രോതാക്കളിൽ സദഭിപ്രായം ജനിപ്പിക്കുക എന്നുള്ളതാണ്. ഈ പരമലക്ഷ്യപ്രാപ്തിക്കായുള്ള പരിശ്രമം, പലപ്പോഴും സ്വാഭാവികസീമകളെ അതിലംഘിച്ചു എന്നു വന്നേക്കാം. പക്ഷെ അതു സല്പഥത്തെ ഒരിക്കലും ഉപേക്ഷിക്കുകയില്ല. അതുകൊണ്ടു ഈ വ്യതിയാനം കുറെക്കൂടി ഫലപ്രദമാകുകയേ ഉള്ളൂ. എന്തുകൊണ്ടെന്നാൽ അതിന്റെ സ്മരണ ശ്രോതാവിന്റെ ഹൃദയ

സരസ്സിൽ സദാപി സന്തോഷതരംഗങ്ങളെ അടിച്ചുകൊണ്ടേ ഇരിക്കും. ശ്രോതാവു് അതിൽ സഹർഷം ചാഞ്ചാടുക തന്നെ ചെയ്യും.

വിവിധവിഷയസ്പർശിയാണെങ്കിലും, സംഭാഷണം വിഹഗവീക്ഷണം മാത്രമായിരിക്കും. വിവിധവിഷയങ്ങളെപ്പററിയുള്ള സാമാന്യനിരൂപണം മാത്രമായിരിക്കും. അതു ഹൃദയാംപരിഭാഗത്തു് അലഞ്ഞുതടിഞ്ഞു കിടക്കുന്ന അഭിപ്രായമായിരിക്കുമല്ലോ.

ഉദാഹരണങ്ങൾ കൊണ്ടും, ഉദ്ധാരണങ്ങൾ കൊണ്ടും, നിറഞ്ഞിരിക്കും എന്നുള്ളതാണ് സംഭാഷണത്തിന്റെ മറെറാരു ലക്ഷണം. പ്രാധാന്യേന അവയെല്ലാം, നിത്യജീവിതത്തിൽനിന്നും. നിശ്ചിതപരിചയസീമയിൽനിന്നും ആയിരിക്കും. ചില മാമൂൽപ്രിയന്മാർ, സംഭാഷണമദ്ധ്യേ, "പഴംപ്രമാണ"ങ്ങളേയും ഉദ്ധരിച്ചു എന്നു വരാം. മററു ചിലർ പുരാണകഥകളെ ഉദാഹരിച്ചേക്കാം. ഏതായാലും പ്രായോഗികജീവിതത്തിൽ നിന്നു എടുക്കുന്ന ഉദാഹരണങ്ങളുടെ പ്രത്യേകതയും പ്രാധാനതയും, പ്രകൃതത്തിനു മാററു കൂട്ടുകതന്നെ ചെയ്യും.

താല്ക്കാലിക ന്യായവാദങ്ങളാൽ സമ്മിശ്രമായിരിക്കുന്ന സംഭാഷണം, താല്ക്കാലിക തീരുമാനങ്ങളിലെ കലാശിക്കുകയുള്ളു എന്നു് വിചാരിച്ചു്, സംഭാഷണം ത്യാജ്യ കോടിയിൽ എണ്ണേണ്ടതാണെന്നു് വാദിക്കുന്നതു് വിചാരശൂന്യതകൊണ്ടു തന്നെ ആയിരിക്കണം. സ്ഫോടോത്തേജനത്തിലാണ് സംഭാഷണഗുണം നിലകൊള്ളുന്നതു്. "സകല സംഭാഷകന്മാരുടേയും ജീവിതം ഹർഷസമ്മിളിതമായ സ്മരണകൾകൊണ്ടു് സംപൂർണ്ണമായിരിക്കുന്നു".

സംഭാഷണ ലക്ഷണങ്ങൾ എന്തെല്ലാമെന്നു് നാം കണ്ടുകഴിഞ്ഞു അതുകൊണ്ടു് സംഭാഷണോപകരണങ്ങളെ സംബന്ധിച്ചു് സാമാന്യമായി ചിന്തിക്കാം. ഉപകരണങ്ങളിൽ ഉൽകൃഷ്ടസ്ഥാനം വഹിക്കുന്നതു്, ഉത്സാഹവും, മത്സരബുദ്ധിയുമാകുന്നു. പൌരുഷസ്ഥാപനപരമലക്ഷ്യമായിരിക്കുന്നിടത്തോളം കാലം, പ്രതിദ്വന്ദികൾ തുല്യന്മാരായിരിക്കണം. ഇരുവരുടേയും, ആദർശവും, ഹൃദയസ്ഥിതിയും,യോജിച്ചിരിക്കണം. ദുഷ്ടനും, പരിചാരകനും ആയുള്ള സംഭാഷണം ആസ്വാദ്യമായിരിക്കുമെന്നു് ആരും ആശിക്കേണ്ട.

മത്സരോത്തേജകമെങ്കിലും, സംഭാഷണം വൈരാഗ്യജനകമായിരിക്കരുതു്. അക്കാര്യത്തിൽ സവിശേഷമായ ശ്രദ്ധ പതിക്കേണ്ടതാണ്. പരദ്രോഹബുദ്ധിയോടു കൂടിയുള്ള പെരുമാററം, ഒരിക്കലും സുഖപ്രദവും ശുഭപര്യവസായിയും അല്ലല്ലോ. വിതണ്ഡാവാദവും, ത്യാജ്യമാണ്. നിരർത്ഥതത്വങ്ങളെ നിർബന്ധമായി പിടിക്കുന്ന സ്വഭാവവും, നീതിമാന്മാൎക്കു് യോജിച്ചതല്ല. ശുദ്ധ ഹൃദയരായ സത്യവാദികളാണ്, സർവ്വഥാ ആദരണീയന്മാർ. പ്രതിദ്വന്ദികൾ തുല്യശക്തികളാണെങ്കിൽ മാത്രമേ, അവൎക്കും, ശ്രോതാക്കൾക്കും, ഉത്സാഹമുണ്ടാകുകയുള്ളു. അപ്പോൾ മാത്രമേ യഥാൎത്ഥമായ ആനന്ദം ലഭ്യമാകുകയുള്ളു. അവക്രബുദ്ധികളും, നിഷ്കളങ്കഹൃദയരും അല്ലാത്തപക്ഷം, പൌരാഭിപ്രായ പ്രകാശനത്തിനുള്ള സൌകര്യം നഷ്ടപ്രായമാകും. "അകത്തു കത്തിയും പുറത്തു പത്തിയും" പ്രദർശിപ്പിക്കുന്നവരെ പ്രത്യേകം സൂക്ഷിക്കണം.

സംഭാഷണം സാധാരണ വിഷയങ്ങളെ സാമാന്യേന സ്പർശിക്കുന്നതുകൊണ്ടു്, തീക്ഷ്ണമായ പ്രതിപാദനസാദ്ധ്യമല്ലാതെയാണിരിക്കുന്നതു്. എന്നാൽ, കഴിയുന്നതും, മുൻ പ്രസ്താവിച്ചതുപോലെ വിഷയമർമ്മത്തെ വിശദമാക്കുവാൻ പ്രത്യേകം ശ്രദ്ധപതിയണം. നിസ്സാര വശങ്ങളെ സ്പർശിക്കാതെ സാരവശങ്ങളെ സ്പഷ്ടമാക്കുന്നതിലാണ് സംഭാഷണ സാമർത്ഥ്യം നിലകൊള്ളുന്നതു്. അമിതഭാഷണം ചെയ്തു ശീലിച്ചുപോന്ന നമുക്കു്, ഇതു് പ്രാരംഭ ഘട്ടത്തിൽ വിഷമതരമായി തോന്നിയേക്കാം.

സംഭാഷണവിഷയങ്ങൾ ഗൗരവാവഹങ്ങളും രസസംപൂർണ്ണങ്ങളുമായിരിക്കണം. സാങ്കേതികവിഷയങ്ങൾ വിദ്വാന്മാൎക്കായി ഒഴിച്ചുവെയ്ക്കുവാനെ സാധാരണന്മാരായ നമുക്ക് സാധിക്കുകയുള്ളു. സാധാരണ വിഷയങ്ങളെപ്പറ്റി സാമാന്യചിന്തകന്മാൎക്ക്, സ്വാഭിപ്രായം കാണുകയും ചെയ്യുമല്ലോ. മതവും പ്രേമവും പ്രതിപാദനായോഗ്യമായ വിഷയങ്ങളാണ്. ശീതോഷ്ണസ്ഥിതികളെപ്പറ്റിയുള്ള സംഭാഷണം രസാവഹമായിരിക്കുമോ?

മത്സരോദ്ദീപിതമെങ്കിലും, സംഭാഷണം, പ്രവൎത്തനോത്തേജകഫലമായ സ്വാഭിപ്രായപ്രകടനം മൂലം, സ്വപൌരുഷം സ്ഥാപിച്ച്, സമത്വ സാഹോദൎയ്യാദി സൽഗുണത്രയങ്ങളെ സാധിച്ച്, മനുഷ്യസമുദായത്തിന്നു പൊതുവെ ജീവിതാനന്ദത്തെ പ്രദാനം ചെയ്യുന്നു.

---

## നന്ത്യേലനും നൂതനഭാഷാപ്രസ്ഥാനങ്ങളും

(ഒരു സിംഹാവലോകനം)

(മേനാകയ്യൂർ വാസുദേവനുണ്ണിത്താൻ)

'കാവ്യശ്രവണാനന്തരമേവേ'ത്യാദികളാലും മറ്റും രുദ്രടാദികൾ ആനന്ദനിഷ്ഠമാണെന്നു സ്ഥാപിച്ചിട്ടുള്ള കാവ്യത്തിൽ നാനാവിധ നൂതനപ്രസ്ഥാനങ്ങൾ ഇന്നു നാം ഭാഷയിൽ കണ്ടുവരുന്നുണ്ട്. എന്നാൽ, ആനന്ദത്തിനു അപഖ്യാപകമാക, ടാഗോറിന്റെ 'മിസ്റ്റിസിസം,' 'സിംബോളിസം' മുതലായ കവിതാധൎമ്മങ്ങളെ അനുകരിക്കയാണെന്ന ഭാവനയാൽ ലബ്ധപ്രതിഷ്ഠന്മാരായ കവികൾക്കുപോലും കൎമ്മകലയിൽ വഴിപിഴച്ചുപോകുന്നതും അസുലഭമൊന്നല്ല. കുറച്ചു കാലങ്ങൾക്കുമുമ്പ് കവികീൎത്തി സുഖസാദ്ധ്യമായിരുന്നു; അനുക്തവൎണ്ണനങ്ങളായ ഏതാനും പദ്യങ്ങളെ സാമഗ്രിയായി കരുതേണ്ടിയിരുന്നുള്ളു. എന്നാൽ ഇക്കാലത്താകട്ടെ അതു കേവലം പ്രതിലോമമായി പരിണമിച്ചുപോയെന്നു കവിതക്കാൎക്ക് പരക്കെ അനുഭവപ്പെട്ടിരിക്കണം. പ്രസ്ഥാനവിശേഷങ്ങൾക്കുള്ള നൂതനത്വം മാത്രമാണ് ഈ പരിണതിക്കുള്ള മൗലികനിദാനം. ഏതെങ്കിലും ഒരു പ്രസ്ഥാനത്തിൽ കാവ്യനിൎമ്മാണം ചെയ്യാനൊരുങ്ങുന്ന കവിക്കു, ആ പ്രസ്ഥാനത്തെക്കുറിച്ചു സമീചീനമായ പരിജ്ഞാനം ഉണ്ടായിരിക്കേണ്ടതു് അത്യാവശ്യമാണല്ലോ. ആ ഒരു പരിജ്ഞാനത്തിന്റെ പൈരളും ആകുന്നു പല ടാഗോർ ഭ്രമക്കാൎക്കും കവികീൎത്തി സുഖസാദ്ധ്യമല്ലാതാക്കിത്തീൎത്തിട്ടുള്ളതു്.

ഭാഷയിലെ നൂതനപ്രസ്ഥാനങ്ങളിൽ പ്രഥമാഭിധേയം 'അനൎത്ഥ'മാകുന്നു. ഈ അനൎത്ഥപ്രസ്ഥാനം മുൻപറഞ്ഞ ടാഗോർഭ്രമക്കാരുടെ വകയാണ്. (ടാഗോർ അനുകരണക്കാരുടേതല്ല) എന്തെല്ലാമോ ആശയം ഉള്ളിൽ വിചാരിച്ചും, ചിലപ്പോൾ വിചാരിക്കാതെയും, കഥാതന്തുവിനു ഉപകരിക്കാത്തമട്ടിൽ പ്രകൃതിവൎണ്ണനങ്ങളെ ഘടിപ്പിച്ചും, അനുവാചകന്മാരെ അൎത്ഥഗ്രഹണമോ രസാസ്വാദമോ ഒന്നുംകൂടാതെ പാഴ് ചിന്താപെട്ടികയിൽ അടച്ചുമൂടുന്നതാണ് ഈ പ്രസ്ഥാനവിശേഷത്തിന്റെ സ്വഭാവം. വായിച്ചുപോകുമ്പോൾ എന്തൊക്കെയോ അൎത്ഥമുണ്ടെന്നു ഭ്രമിച്ചാലും, ചിന്താസാന്നിദ്ധ്യമുണ്ടായാൽപ്പിന്നെ ഒരൎത്ഥവും കവിവാക്യത്തിലുണ്ടായിരിക്കുമെന്നു ആൎക്കും വിശ്വസിക്കേണ്ടിവരില്ല. ഈ പ്രസ്ഥാനത്തിലുള്ള കവിതകൾക്കു വാച്യമായി ഒരൎത്ഥവും സംഗതമായി തോന്നുന്നില്ലെങ്കിൽ, ഉടനീളം വ്യഞ്ജിക്കുന്ന ഒരു ഭാവവും എങ്ങും സ്ഫുരിക്കാതിരിക്കും. പള്ളത്ത് രാമന്റെ 'മിശ്രകാന്തി' എന്ന പദ്യപുസ്തകം ഇതിന് ഒന്നാംതരം ഒരു ഉദാഹരണമാണ്. 'തെക്കുദിക്ക് മുഖത്തിലൊരു തേന്മലരിൻമണം വീശിയതു് മിസ്റ്റർ രാമന്റെ കവിദൃഷ്ടിയിൽ നാരായണഗുരുവിന്റെ ആദൎശപ്രചരണവും മറ്റുമാണത്രെ! അതുപോലെ, ആലപ്പാട്ടു നാരായണമേനവന്റെ 'നിസ്സാരം,' ജി. ശങ്കരക്കുറുപ്പിന്റെ 'സന്ധ്യാതാരം', ചേലനാട്ടു അച്യുതമേനവന്റെ 'മോഹം' മുതലായവയും ഈ പ്രസ്ഥാനത്തിൽത്തന്നെ ചേൎക്കേണ്ടവയാണ്, പണ്ടൊരിക്കൽ താൻ ശ്ലോകമുണ്ടാക്കി എന്നും, വിയോഗിനീവൃത്തത്തിലുള്ള അതിന്റെ പൂൎവ്വപാദത്തിലെ ആദ്യാക്ഷരം 'ക'യാണെന്നും അന്ത്യപാദത്തിലെ അന്ത്യവൎണ്ണം 'ൽ' ആണെന്നും മാത്രം പറഞ്ഞുകൊണ്ടു ഒരു കവി അതു ചൊല്ലുവാനായി ഒരു സാഹിത്യരസികനോടു പറകയുണ്ടായി പോൽ!

മററുള്ള നൂതനപ്രസ്ഥാനങ്ങളിൽ കടന്നു കൈകാര്യം നടത്തി സഹൃദയസമ്മതരായിത്തീർന്നിട്ടുള്ള കവികളിൽ ഏതുകൊണ്ടും സമുത്കൃഷ്ടമായ ഒരു സ്ഥാനത്തിനു അർഹനാകുന്നു നന്ത്യേലത്തു പത്മനാഭമേനോൻ. ആനന്ദസന്ദായിനിയായ ആ കവികോകിലത്തിന്റെ കളവാണി നവനവോല്ലേഖങ്ങളാൽ ഉത്തരോത്തരം സമാവർജ്ജകമായിത്തന്നെ വളരുന്നു. പഴയരീതിയിൽ കവനം ചെയ്വാൻ കഴിഞ്ഞിരുന്നവരിൽ പലരും പുതിയ രീതിയിൽ കേവലം അപജയം നേടുവാൻ നിർബന്ധിതരായി പോകുന്നുവെന്നു കുററിപ്പുറത്തു കേശവൻനായർ മുതലായവരുടെ സാഹിത്യശ്രമങ്ങൾ സാക്ഷ്യം വഹിക്കുന്നു. എന്നാൽ കുറച്ചു കാലങ്ങൾക്കു മുമ്പു അന്നത്തെ രീതിയനുസരിച്ചു അനേകം കൃതികൾ എഴുതി പ്രശസ്തി നേടിയ നമ്മുടെ കവി, പ്രായംചെന്നപ്പോൾ കൈരളിക്കുണ്ടായ വളർച്ചയെയും ഭാവഭേദങ്ങളെയും സൂക്ഷ്മപരിശോധനംചെയ്തു മനസ്സിലാക്കി തന്നിലും തദനുക്രമസംസ്കാരങ്ങൾ വരുത്തിയിട്ടുള്ള ഒരുത്തമ കവിയാകുന്നു. കൈരളിക്കെന്നോണം കവികൾക്കും വളർച്ച അത്യാവശ്യമാണു. ഈ കാലാനുരോധിയായ പരിണാമസംസ്കാരം നന്ത്യേലനെപ്പോലുള്ള യഥാർത്ഥകവികളിലെ നമുക്കു സമീക്ഷണംചെയ്വാൻ സാധിക്കയുള്ളൂ.

അഭിവൃദ്ധയായ കൈരളിയിലെ നൂതനപ്രസ്ഥാനങ്ങളെ മൊത്തത്തിൽ അഞ്ചായി നമുക്കു വിഭജിക്കാം. ദിവ്യഭാവനം, മാനുഷ്യകഭാവനം, ഭക്തിഭാവനം, കാഥികം, ദേശികം ഇങ്ങനെയുള്ള ആ അഞ്ചു പ്രസ്ഥാനങ്ങളിൽ നമ്മുടെ കവിയ്ക്കു ഭക്തിഭാവനമൊഴികെ നാലും അത്യന്തം പ്രിയങ്ങളാണെന്നു തോന്നുന്നു. പ്രാപഞ്ചികസങ്കടങ്ങളിൽ മുഴുകിയ മാനുഷ്യചിത്തം നിരാശമാകാതെ, ദുഃഖത്താലും ഭക്തിയാലും തരളിതമായി ഈശ്വരസന്നിധിയിലേക്കു കടന്നുചെല്ലുന്നതാണു ഭക്തിഭാവനത്തിലെ പ്രസ്ഥാനബീജം. ലൌകികശ്രേയസ്സുകൾക്കുള്ള അത്യാശയും, പ്രണിതമായ ഹൃദയത്തിനുള്ള ആവേശവുമെന്നോണംതന്നെ ഈശ്വരന്റെ സർവ്വാന്തര്യാമിത്വവും, ഈശ്വരനിലുള്ള നിരൂഢഭക്തിയും ഭക്തിഭാവനപ്രസ്ഥാനത്തിൽ പ്രതിധ്വനിക്കുന്ന ഉള്ളൂരിന്റെ 'പിംഗള' മുതലായ കൃതികൾ ഈ പ്രസ്ഥാനവിശേഷത്തെ ഉദാഹരിക്കുന്നവയാണു. 'ഞങ്ങളുടെ ആശ', 'പ്രഭാതചിന്ത' മുതലായ കൃതികൾകൊണ്ടു ഭക്തിഭാവനപ്രസ്ഥാനത്തിലും പത്മനാഭമേനവൻ ഹൃദ്യമാംവണ്ണം കാവ്യനിർമ്മാണം ചെയ്തിട്ടുണ്ടെന്നുള്ളതു പ്രത്യേകം സ്മരണീയമാണു. എന്തുതന്നെ ലൌകികക്ലേശം അനുഭവിച്ചാലും ആകുഞ്ചിതചിത്തനാകാതെ ഈശ്വരപ്രേമചകിതനായി ശ്രേയസ്സിനെ ആശിച്ചുകൊണ്ടിരിക്കുന്ന ഒരു ഭക്തന്റെ മനോഭാവം അദ്ദേഹം അവയിൽ സവിശേഷം പ്രകാശിപ്പിച്ചിട്ടുണ്ടു.

മനുഷ്യഹൃദയത്തിന്റെ ഗാഢേതരപദങ്ങളെക്കൂടി തോദനംചെയ്തിട്ടുള്ള വികാരപരമ്പരകളെ ദൈവികങ്ങളാക്കി സംക്രമിപ്പിച്ചു ഹൃദയാവർജ്ജനംചെയ്യുന്ന ഒന്നാണു ദിവ്യഭാവനപ്രസ്ഥാനം. കവികൾക്കു ദുർഗമവും വാചകലോകത്തിനു ദുർഗ്രഹവുമത്രെ ഇതു. സർവ്വാന്തര്യാമിയായ ഈശ്വരന്റെ മഹിമാതിശയങ്ങളെ മാർജ്ജനംചെയ്തുകൊണ്ടു ആനന്ദതുന്ദിലനായ വേദജ്ഞനെന്നവണ്ണം ആയിരിക്കണം ഇവിടെ കാവ്യകാരഭൂമിക. ലൌകികനായ മനുഷ്യനു ഭൂമിയിൽ കാണുന്ന ഫല്ഗുവസ്തുക്കളിൽ നിത്യമായ സൌന്ദര്യത്തെയും ഈശ്വരവിലസിതങ്ങളെയും കാണാനും തദ്വാരാ ജ്ഞാനസമ്പാദനത്തിനും എളുപ്പമല്ല. ഈ ഒരൊററ കാരണത്താലാണു ഈ പ്രസ്ഥാനം കാവ്യകാരന്മാർക്കു ദുർഗ്ഗമമാണെന്നു ഞാൻ മുകളിൽ പറഞ്ഞതു. മഹാകവി ഉള്ളൂരിന്റെ 'സുഖം സുഖം' എന്ന കവിത ഈ പ്രസ്ഥാനത്തിൽ പെട്ടതാണു. പല കവികൾക്കും ഈ പ്രസ്ഥാനത്തിലാണു കർമ്മകലയാൽ വഴ പിഴച്ചു നിരർത്ഥവാഗ്ഡംഭങ്ങൾ ചമച്ചുവെക്കുവാനിടവന്നിട്ടുള്ളതു. മുൻപറഞ്ഞ 'നിസ്സാര'വും മററും ഇങ്ങനെ ഗർഭോദരത്തിൽനിന്നും വളർച്ച മുഴുവനാകും മുമ്പു പുറത്തിറങ്ങി പുറപ്പെട്ടവയാകുന്നു. ഏതാദൃശകാവ്യാനുവാചനരസികന്മാർ വല്ലവരും ഉണ്ടെന്നു പറയുന്നുവെങ്കിൽ, അവരോടു നിർമ്മത്സരന്മാരായി താഴെ എഴുതുന്ന പദ്യത്തിന്റെ സാരസ്യമൊന്നു ചിന്തിക്കുവാൻ മാത്രമെ എനിക്കു പറയുവാനുള്ളൂ.

'നിസ്സത്വതോ നിർഗ്ഗുണമുക്തിഗുംഭം-സമർത്ഥയന്തേ സഗുണം ബലാദ്യേ-
തേകഞ്ചുളീസന്നഹനോന്നതേന-ചംബന്ത്യഹോ നാപി മുഖം ലഭന്തേ.'

പത്മനാഭമേനവന്റെ 'ഒരു പൂവിനോടു'; 'മുല്ലമാല' മുതലായ കൃതികൾ ഇപ്പറഞ്ഞ പ്രസ്ഥാനത്തിൽപ്പെട്ടവയാകുന്നു. ക്ലേശഭൂയിഷ്ഠമായ ഹൃദയത്തിനു നിർവൃതി നല്കുന്ന ദൈവികവിലസിതങ്ങളെ പ്രകൃതിയിൽ നാലുപുറവും കാണുന്നതും തത്വവിചാരവ്യഗ്രവും,

ഐശ്വരഭാസ്സിനെ ആസ്വദിക്കുന്നതുമായ തത്വജ്ഞന്റെ അവസ്ഥ ഈ രണ്ടു കൃതികളിലും സൂക്ഷ്മമായി വ്യഞ്ജിക്കുന്നുണ്ട്. ദുഃഖത്തിലാനന്ദം 'മുല്ലമാല'യും, ലോകാവലൈകതാനമായ സാധുഹൃദയം 'ഒരു പൂവും' നമുക്കു തുറന്നു കാണിച്ചുതരുന്നു.

'മന്ദമായ് വീശുന്ന മന്ദാനിലൻമൂലം-നന്നായ് നിന്നാടുന്ന വല്ലികളിൽ
തേടും ഞാനെന്നുടെ മാലതിമാലയെ-ക്കൂടുന്ന താപത്തോടെല്ലാനാളും
ഉദ്യാനത്തിങ്കൽ നിന്നുദ്ദീപിപ്പിച്ചിടുന്നോ-ദ്ദിവ്യകാന്തിയിൽ ചെന്നിടാതെ
കൂരിരുട്ടുള്ളേടം കൂസാതണഞ്ഞുകൊ-ണ്ടാരോമൽ പൂമാലയാരാഞ്ഞിടും.

(മുല്ലമാല).

ഈശ്വരപ്രേമത്തിന്റെ ഉത്തമധർമ്മങ്ങളേയും സർവ്വസ്ഥാനസാധ്യതയേയും ഹൃദയംഗമമാംവണ്ണം പ്രപഞ്ചനം ചെയ്യുന്ന ഈ വരികളിൽ, രതിഭാവം ഈശ്വരങ്കൽ സ്ഥിരനിഷ്ഠമായാൽ ജീവിതാനന്ദലഘുവിന്റെ അനുഭൂതി ഏതു പരിതഃസ്ഥിതികളിലും അഭംഗുരമാണെന്ന താത്വികന്റെ പ്രശാന്തിതന്ത്രിമേൽ കവി ചെയ്തിട്ടുള്ള അംഗുലീവിഭ്രമം അത്യന്തം അഭിനന്ദനീയമായിരിക്കുന്നു.

വികാരശബളതയെ ഉപലക്ഷീകരിച്ചു കഥാതന്തുവിനെ ഉപസർജ്ജനീഭവിപ്പിക്കുന്നതാണ് മാനുഷ്യകഭാവനപ്രസ്ഥാനം. ലോകസ്ഥിതികളെ പര്യവേക്ഷണം ചെയ്തു സമ്പത്തിലും ആപത്തിലും ഒരുപോലെ മനീഷാമഹിമയാൽ ആത്മധർമ്മങ്ങളിൽ കേന്ദ്രസ്ഥിരതയും സംതൃപ്തിരതിയും കൈക്കൊള്ളുന്ന മനോവൃത്തിയാണ് ഇതിലെ കവിനിബന്ധം. കവിവർണ്ണിതങ്ങളായ വസ്തുക്കളിൽ മനുഷ്യത്വത്തിന്റെ ഇരുപുറങ്ങളിലേയും നാനാരൂപങ്ങൾ ആദർശപരങ്ങളായി പ്രതിബിംബിച്ചു തോന്നിക്കുന്നതിനാൽ, മറ്റുള്ള പ്രസ്ഥാനങ്ങളിൽ വച്ചു ജ്ഞാനസംസ്കരണത്തിങ്കൽ ഇതു് അതിപ്രധാനമായ ഒരു സ്ഥാനത്തെ അർഹിക്കുന്നു. നാലപ്പാടന്റെ 'കണ്ണുനീർത്തുള്ളി' പരമേശ്വരയ്യരുടെ 'തുമ്പപ്പൂവ്' മുതലായവ ഈ പ്രസ്ഥാനത്തിനു ഉദാഹരിക്കപ്പെടാം. വള്ളത്തോളിന്റെ സാഹിത്യമഞ്ജരികളിലെ പല കവിതകളും ഈ പ്രസ്ഥാനമാഹാത്മ്യംകൊണ്ടാണ് സഹൃദയഹൃദയാവർജ്ജകങ്ങളായി തീർന്നിട്ടുള്ളതു്. 'മരണചിന്ത,' 'ജ്ഞാനപ്രഭ' 'മനസ്സിനോടു്' വനകുസുമം മുതലായ കൃതികളിൽ പത്മനാഭമേനവന്റെ ആനർഘ്യമായ ഭാരതീവിഭൂതി ഈ പ്രസ്ഥാനത്തെയാണാശ്രയിച്ചിട്ടുള്ളതു്. മനഃസംസ്കാരവിഷയത്തിൽ ഈ ഖണ്ഡകവിതകൾ അനുവാചകനു ഏറ്റവും ഉപകരിക്കുന്നു. യൌവനവാർദ്ധകാദി ജീവിതഘട്ടങ്ങളുടെ സൂക്ഷ്മസ്വഭാവങ്ങളേയും, തത്തൽകാലാനുരോധമനോവൃത്തികളേയും ആദർശരൂപേണ ചിത്രണം ചെയ്തു കാണിക്കുന്ന 'മരണചിന്ത'യും, ഐഹികക്ലേശങ്ങൾക്കുള്ള ജീവിതബന്ധപ്രകൃതിയെ എടുത്തു കാണിച്ചു ഹൃദയത്തെ നിരുന്മേഷതാവ്യഗ്രതയിൽനിന്നു വേർപെടുത്തുന്ന 'മനസ്സിനോടു്' എന്ന കൃതിയും ഇവയിൽ എല്ലാംകൊണ്ടും സവിശേഷം ആദരണീയങ്ങളാണ്. ജീവിതദുഃഖങ്ങളുടെ ഉച്ചാടനമന്ത്രങ്ങളാണ് ഈ കൃതികൾ ഓരോന്നും എന്നു നിർമ്മത്സരന്മാർ ഐകകണ്ഠ്യേന സമ്മതിക്കും.

ആദർശമാഹാത്മ്യത്തെ പുരസ്കരിച്ചുകൊണ്ടു, ആസന്നമരണനായ ഒരുവന്റെ ഉൽകൃഷ്ടഹൃദയത്തിൽനിന്നും പുറപ്പെടുന്ന ചിന്താതന്ത്രിയുടെ പ്രണാദവിശേഷമെന്നോണം മോഹനമായിരിക്കുന്ന 'മരണചിന്ത' എന്ന കൃതിയിൽനിന്നും ഏതാനും വരികൾ സ്ഥാലീപുലാകന്യായേന ഇവിടെ ഉദ്ധരിക്കാം:—

ഒരുവൻ മൃതനായശേഷമെന്തു-ണ്ടൊരു ഭാവസ്ഥിതിയെന്നുമോർത്തിടാതെ
കരുതുന്നിതു മർത്ത്യനന്ധകാര-ത്തിരമാലക്കളിയിൽക്കളിക്കമൂലം'
എവിടുന്നിവിടേക്കു വന്നു പിന്നെ-ങ്ങെവിടേക്കാണിവരൊക്കെ യാത്രയെന്നും
അറികില്ലൊരുത്തനോർത്തുവെങ്കിൽ-ഭുവി ദുഃഖത്തിനു മൂലമില്ലൊരാൾക്കും.

× × × × ×

തരണത്തിനസാദ്ധ്യമാണവന്നും-തരമല്ലോർക്കിലൊഴിച്ചുപോവതിന്നും
തിരമാലകൾകൊണ്ടു ഘോരമാണി-ത്തരമാണൈഹിക സാഗരസ്വഭാവം.

മരണത്തിൽ ഭയപ്പെടുന്ന മനുഷ്യപ്രകൃതിയെ യഥാർത്ഥരൂപത്തിൽ കണ്ട കവി, അതിന്റെ ശുദ്ധമൌഢ്യത്തെ എങ്ങനെ, എത്ര ആകർഷണീയമായിട്ടാണു അപലപിക്കുന്നതെന്നു നോക്കുക. അതുപോലെ തന്നെ, സംസാരസാഗരത്തിന്റെ സ്വഭാവഗതികളെ ഉപവർണ്ണനം ചെയ്യുന്ന അന്ത്യശ്ലോകവും പ്രാപഞ്ചികജീവിതത്തിനു നമ്മെ സജ്ജമാക്കി നിർത്തുന്ന മ

ഹാഹതത്വത്തെ കരതലാമലകംപോലെ ആക്കി കാണിക്കുന്നു. വായനക്കാരെ വിവേകികളാക്കുന്ന ഏതാദൃഗുൽകൃഷ്ടാശയങ്ങളാണ് സാഹിത്യത്തിനു ഉൽക്കർഷം ഉണ്ടാക്കുന്നത്.

ഇനി കാല്പനികപ്രസ്ഥാനത്തെ എടുത്തു നോക്കാം. കാവ്യോൽക്കർഷം സ്തോഭജനനൈകനിഷ്ഠമായി സങ്കല്പിച്ചു, കഥാകഥനം ചെയ്യുന്നതാണ് കാല്പനികപ്രസ്ഥാനമെന്നു പേർകൊണ്ടു തന്നെ വ്യക്തമാകുന്നു. ഗുണങ്ങൾ സ്വഭാവേന പലപ്പോഴും മിശ്രിതങ്ങളായിരിക്കകൊണ്ടു ഓരോ പ്രസ്ഥാനങ്ങളിലേയും ധർമ്മങ്ങൾ അന്യോന്യം അങ്ങുമിങ്ങും കടന്നുകേറി കാണുക സാധാരണമായിരിക്കും. അതിനാൽ കാല്പനികപ്രസ്ഥാനത്തിൽ മറ്റു പ്രസ്ഥാനങ്ങളിലെ ഗുണങ്ങളും കണ്ടുകൂടെന്നില്ല. സർവ്വഥാ പ്രധാനീഭവിച്ച ഗുണത്തെ വിവക്ഷിച്ചുകൊണ്ടാണ് ഇവിടെ പ്രസ്ഥാനവിഭജനം തന്നെ അംഗീകരിച്ചിട്ടുള്ളത്. കഥയും സ്തോഭജനനവുമാണ് മൂലബീജങ്ങളെങ്കിലും കാല്പനികനായ കവി, ഇതരപ്രസ്ഥാനധർമ്മങ്ങളുടെ നേരിൽ നേത്രകലയെ ഒന്നിടയ്ക്കു പായിക്കുന്നില്ലെങ്കിൽ ചമൽക്കാരജനകതയിൽ വിഷമിച്ചുപോവാനിടയുണ്ട്. കാല്പനികപ്രസ്ഥാനോന്മുഖരായ കവികൾക്കു പത്മനാഭമേനവന്റെ 'സുജാതാസ്വയംബരം,' 'ഇന്ദിരാ സുരേന്ദ്രം' മുതലായ കൃതികൾ വായിച്ചു പഠിക്കുന്നത് അത്യന്തോപകാരമായിരിക്കും. മാനുഷഭാവനത്തിലെ പ്രസ്ഥാനധർമ്മം അങ്ങുമിങ്ങും തെളിഞ്ഞു സ്പൃഹണീയങ്ങളായ ഈ ഖണ്ഡകവനങ്ങളാൽ കവി നല്ല വാസനയും വർണ്ണനാവൈഭവവുമാണ് 'കവിരേവപ്രജാപതിഃ' എന്ന ചൊല്ലിനു അടിസ്ഥാനമെന്നു സ്പഷ്ടമാക്കിയിട്ടുണ്ട്.

പ്രകൃതിയാണ് കാവ്യകാരപേടിക എന്ന മതത്തെ ശരണീകരിച്ചുകൊണ്ടു, നിരർത്ഥമായും സന്ദർഭവിരോധമായും പൂച്ചെടികളേയും ആകാശത്തേയും നക്ഷത്രങ്ങളേയും കടന്നുപിടിക്കുന്ന ഇന്നത്തെ ഖണ്ഡകാവ്യകാരന്മാരുടെ സമ്പ്രദായം എത്രയും ഗർഹണീയമാകുന്നു. കാവ്യമുഖത്തിൽ ചെയ്യപ്പെടുന്ന പ്രകൃതിവർണ്ണനങ്ങൾ കഥാശരീരത്തിന്റെ നിഴലൊളി വീശുന്നവയായിരിക്കണം. അല്ലെങ്കിൽ ആവക വർണ്ണനങ്ങൾക്കു ഔചിത്യമോ സ്വാരസ്യമോ ഉണ്ടായിരിക്കയില്ല. കുററിപ്പുറത്തു കേശവൻ നായരുടെ 'ഗ്രാമീണകന്യക'യിലെ ആമുഖ പ്രകൃതി വർണ്ണനം ഈയൊരു ദോഷം പ്രകടമായി ബാധിച്ചിട്ടുള്ളതാണ്. ഇന്നത്തെ മാസികകളിൽ പ്രസിദ്ധിപ്പെടുത്തിക്കാണുന്ന കവിതകളിൽ നന്നെ ദുർലഭമാണ് ഈയൊരു കാവ്യകളങ്കത്തിനു സ്ഥലം അനുവദിക്കാത്തവ. പത്മനാഭമേനോൻ ഇക്കാര്യത്തിൽ അനുകാര്യമായ ദൃഷ്ടിയോടുകൂടിയ ഒരു കവിയാകുന്നു. 'ഇന്ദിരാ സുരേന്ദ്ര'ത്തിലെ ഉപോൽഘാതപ്രഭങ്ങളായ പ്രകൃതിവർണ്ണനങ്ങൾ നിർദ്ദോഷിതയാലും രസവാഹിതയാലും എത്രയും ചാരുതപേറിയവയാണ്. നോക്കുക:—

ആടുന്നു മന്ദപവമാനൻ; നറുമണഗന്ധ-ത്തോടുല്ലസിപ്പു സുമവാടികൾ നാലുപാടും;
തേടുന്നു തേനളികൾ; മംഗളഗീതവാദ്യ-ത്തോടും ദ്വിജാളിമദനാരിപദം ഭജിപ്പൂ
ഉള്ളംകുളുർക്കുമേവനും പുലർവേളയിങ്ക-ലുള്ള പ്രഭാകരകരപ്രചുരാഭകണ്ടാൽ;
വെള്ളപ്പളുങ്കുമണിപോൽ ചെറുപുല്ലിൽ മഞ്ഞിൻ-വെള്ളംവിളങ്ങുവതുമെത്രമനോഭിരാമം!
രാവായരാക്ഷസി നശിച്ചതുമൂലമേറെ ശ്രീവാർന്നുമാപ്രകൃതിപുഞ്ചിരി പൂണ്ടപോലെ
ഭൂവാകെയക്കിരണങ്ങളണിഞ്ഞു ങ്ക-ല്ലവപാടചുററി വിലസുന്നതുമെത്രരമ്യം.

എന്നിങ്ങനെ തുടങ്ങി— ആ പ്രഭാതരാണിയുടെ കമ്പടികണക്കവിടം വളഞ്ഞ്'യവിധത്തിലുള്ള കവിവർണ്ണനം ആ ഗംഗാതടപ്രാന്തഗതമായ പ്രകൃതിസൌന്ദര്യത്തെ ചിത്രീകരിച്ചുകാണിക്കുന്ന ഒരു സാരസ്വതദർപ്പണമത്രെ. 'രാവായരാക്ഷസി നശിച്ചതുമൂല'മുണ്ടായ ഭംഗ്യന്തരങ്ങളുടെ നിവർണ്ണനത്താൽ ഇവിടെ ദുഃഖസംഭവത്തിന്റെ കരിനിഴൽ നീങ്ങി ഇന്ദിരയ്ക്കുണ്ടാകുന്ന ശോഭനസ്ഥിതികൂടി വ്യഞ്ജിപ്പിച്ചിരിക്കുന്നു.

ഇനി ദേശീയപ്രസ്ഥാനത്തിലുള്ള കവിതകളെക്കുറിച്ചാണ് നമുക്കു ചിന്തിക്കുവാനുള്ളത്. 'സ്വദേശാഗമനം', 'മുകന്നാവു്', 'ഗംഗാനദി' മുതലായവ പത്മനാഭമേനവന്റെ ദേശീയപ്രസ്ഥാനത്തിലുള്ള കവനങ്ങളാണ്. ദേശമര്യാദകളെ പ്രകൃതിഭംഗിയോടടുപ്പിച്ചു ഉപഗ്രഥനംചെയ്യുന്ന പ്രസ്ഥാനധർമ്മം അവയിൽ ഉടനീളം വിളയാടുന്നു. കുറച്ചുകാലം വിദൂരവർത്തിയായിരുന്ന ഒരുവനു സ്വദേശാഗതിയിൽ ഉണ്ടാവുന്ന സ്മൃതിനിഷ്ഠങ്ങളായും ആനന്ദനങ്ങളായുമുള്ള മനോവ്യാപാരങ്ങളെ, ദേശാഭിമാനപുളകോൽഗമം ഉണ്ടാക്കുമാറാണ് 'സ്വദേശാഗമന'മെന്ന കൃതിയിൽ കവി പര്യനുയോഗം ചെയ്തിട്ടുള്ളത്. നന്ത്യേലന്റെ ജീവിതഘട്ടങ്ങളിന്മേലുള്ള സൂക്ഷ്മദർശിത്വം പൊട്ടിപ്പുറപ്പെടുന്ന അതിലെ ബാല്യവിഹാരസ്മരണവും മററും ഹൃദയാവഗാഹിതയാൽ ഏത്രമാത്രം സ്വാരസ്യമുള്ളവയാണെന്നു അപ്രകാരമൊരു യാത്രാനുഭവമുണ്ടായാൽമാത്രമെ നമുക്കു അറിഞ്ഞുകൂടു.

'വിളങ്ങിടും മെ ജനനഭൂവിലുൾ-ക്കുളുർക്കുളുർക്കെന കടന്നിടും കാലം
കരകാണാത്തൊരു കട്ടൽക്കനക്കിതാ-കരളിളകുന്ന വികാരശക്തിയാൽ.

ഇങ്ങനെ വികാരവിലോളിതമായ ആ ആശയത്തിൻ്റെ ഹൃദയശഭത്തെ സ്വാഭാവികതയാലും സ്നേഹഭജനനപടിമയാലും അത്യധികം ആകർഷണീയമായിട്ടാണ് കവി വർണ്ണിച്ചുകൊണ്ടുപോകുന്നത്.

പൊടിയിലെപ്പോഴും കിടന്നു കുത്താടി-ച്ചളിപുരണ്ടൊരെൻ തനു കഴുകിച്ചു
കനകക്കിങ്ങിണിയണിയിച്ചു മാതാ-വനല്പമോദേന സഹോദരനോടും
അലർശരരിപുസുതയുടെ ദിവ്യ-മലരടിക്കുപ്പാൻ വിരവൊടുപോയ
വഴിയിതാണല്ലോ പരമേശിപാഴും-പുരമണയുവാനിതുതന്നെ മാർഗ്ഗം.

ആശയം സ്പഷ്ടം. ഏതാദൃശങ്ങളായ ഭാഗങ്ങൾ ഏതൊരു ദേശഭക്തനും രോമാഞ്ചമുണ്ടാകാതെ വായിച്ചവസാനിപ്പിക്കാൻ സാധിക്കയില്ലെന്നാണെനിക്കു തോന്നുന്നത്.

ഗംഗാനദിക്കു ഹിന്ദുക്കൾ പൌരാണികമായി സങ്കല്പിച്ചുപോരുന്ന മാഹാത്മ്യങ്ങളെ പ്രകാശിപ്പിച്ചുകൊണ്ടു, അതിൻ്റെ പ്രകൃതിജന്യങ്ങളായ രാമണീയകങ്ങളെ പ്രപഞ്ചനം ചെയ്യുന്ന ഒരു കൃതിയാണ് 'ഗംഗാനദി.' കൂലങ്ങളിലെ ചാഞ്ഞമരച്ചില്ലികളിൽ വെള്ളിയലുക്കുകൾ പിടിപ്പിച്ചു മഞ്ജുഗാനങ്ങളോടെ പ്രസന്നമായി പ്രവഹിക്കുന്ന ശരൽക്കാലരജനികളിലെ പൂഞ്ചോലകളെന്നോണം പ്രസാദലാളിത്യങ്ങളാൽ സ്വതവേ ചേതോഹാരിണിയായ കവിവാണി ഈ ഖണ്ഡകൃതിയിൽ ഒന്നു പകന്ന്, കൂലങ്കഷയായൊഴുകി ബഹുളധ്വനിയായ ഒരു തടിനിയെപ്പോലെയാണ് പ്രത്യക്ഷപ്പെടുന്നത്.

ഹിമഗിരിശിഖരാന്തം മൂടിടും മഞ്ഞലിഞ്ഞു-ള്ളമലജലമശേഷം ചേർന്നു തള്ളുന്ന ഘോഷം
ഉമയുടെ തിരുവിക്ഷാലാഞ്ഞെന്നം ചേർന്നഭക്തൌൾ-കമലസരസിചേരും മോദകല്ലോലമാവാം.

'ഭക്തൌൾകമലം' എന്ന സന്ധിദോഷമാകുന്ന കലക്കം തട്ടിയിരുന്നാലും ഈ വാണിതരംഗിണി ഗംഗാഭംഗങ്ങളെന്നോണംതന്നെ പാർശ്വശഷ്കുലികളിലേക്കു അടിച്ചുകയറുന്നുണ്ടെന്നുള്ള വാസ്തവം പ്രശംസനീയമത്രെ.

അക്ലിഷ്ടവും അചുംബിതവുമായ ആശയം, ശയ്യാഗുണം, പ്രതിപാദനത്തിനും ഉല്ലേഖനത്തിനുമുള്ള നൂതനത ഇവയാണ് പത്മനാഭമേനവൻ്റെ കവിതയ്ക്കുള്ള മുഖ്യഗുണങ്ങളെന്നു സമഷ്ടിയായി പറയാം. ഒന്നിനു മറ്റൊന്നിനോടു എന്നവിധത്തിൽ പ്രത്യേകം ഗുണികളാകയാൽ ഇവയുടെ സമ്മേളനം കാവ്യശരീരത്തെ അഭിരാമമാക്കിച്ചമയ്ക്കുന്നതു വളരെ വിരളമായേ കാണുകയുള്ളു. വാസനാപൂർണ്ണങ്ങളായ യഥാർത്ഥകവിഭണിതങ്ങളുടെ ഒരു വിശിഷ്ടതയായിട്ടു ഇതിനെ സംഭാവനം ചെയ്യണം.

ചൊല്ലേറ്റൊണ്ട തണ്ടലർശരൻ പ്രിയയെ കളഞ്ഞു
കൈക്കൊണ്ടുപോമവളെയെന്നു ചിലർക്കു പക്ഷം;
അക്കഞ്ജനേർമിഴിയെ മാരനു കിട്ടിയെന്നാൽ
മുക്കണ്ണനോടു പൊരുതാമിതൊരന്യപക്ഷം;
പഞ്ചായുധൻ്റെ വിജയക്കൊടിയായ് വിളങ്ങും
പഞ്ചാരവാണിയുടെ രൂപവിശേഷവായ്പും
പഞ്ചാസ്യനൊത്ത കടിതൻവടിവും നിനച്ചാൽ
പഞ്ചാക്ഷരം പരമയോഗികളും മറക്കും. (സുജാതാസ്വയംവരം).

മേലുദ്ധരിച്ചിട്ടുള്ള പദ്യങ്ങളിൽ ശബ്ദാദിപൂർവ്വോക്തഗുണങ്ങളുടെ സമവേതാവസ്ഥ എത്ര രസസംവലിതമായിരിക്കുന്നുവെന്നു എടുത്തുപറയേണ്ടതായിട്ടില്ല. ആദിമപദ്യത്തിലെ പ്രതിപാദനപ്പുതുമ പ്രത്യേകം സ്തുത്യമാകുന്നു.

ജീവിതതത്വചച്ച, അലങ്കാരവിനിവേശനം മുതലായവയാണ് കവിതത്തിൻ്റെ മററു ചില ശാഖോപശാഖകൾ. കുമാരനാശാൻ്റെ കവിതം ജീവിതവിമർശനത്തിൽ മാത്രം പരിനിഷ്ഠമാണെങ്കിൽ നന്ത്യേലൻ്റേതു അതിൽ മാത്രമല്ലെന്നേ അദ്ദേഹത്തിൻ്റെ പല ഖണ്ഡകൃതികളും ഉൽഘോഷിക്കുന്നുള്ളു. പക്ഷേ, നന്ത്യേലൻ്റെ വിമർശനസരണി പരിമിതവും ചിന്താബന്ധുരവുമാണെന്നൊരു വിശേഷമുണ്ടു.

ഓർമ്മയിൽ നാം ജീവിക്കുന്നെന്നാജ്ജീവിത-മർമ്മം ധരിച്ചവർ ഘോഷിക്കുന്നു (മുല്ലമാല.)

സുഖസംഭാവനമായ സ്മൃതിയാണു് മനുഷ്യനെ ജീവിതമാൎഗ്ഗത്തിൽ പുരോഗമനം ചെയ്യിക്കുന്നതെന്ന തത്വം ഈ രണ്ടു വരികളിൽ നിറഞ്ഞു സാഹിത്യത്തെ ആലോചനാമൃതമാക്കിയിരിക്കുന്നു. അലങ്കാരങ്ങൾക്കുള്ള ഔചിത്യവും നിയന്ത്രിതപ്രവേശനത്താലുള്ള സാരസ്യവും ഏതെങ്കിലും ഈ കവിയുടെ രണ്ടു കൃതികൾ തികച്ചുവായിച്ചിട്ടുള്ളവരോടു പറഞ്ഞറിയിക്കേണ്ടതില്ല.

'മുപ്പാരൊക്കെപ്പുടയാലെ മുക്കാലുമേ പൊടിയാക്കും
മുപ്പക്കുള്ള മിടുക്കിന്നു മുടങ്ങിപ്പോയി (സമാധാനോദയം)

മുന്നം വിദൎഭസുതതൻ വിവരങ്ങളോൎത്തു-മന്നൻ നളന്നു മദനാൎത്തി പിടിച്ചപോലെ
അന്നം തൊഴുന്നനടയാളുടെ ചിന്തമൂല-മന്നം ഗജാധിയൊരുവനു വളൎന്നിരുന്നു.

എന്നിങ്ങനെ നൈസൎഗ്ഗികമായ കമനീയകമ്മലതയെ തിരതള്ളിച്ചുകൊണ്ടു 'ആജാനപാവനക്ഷീരമായി, സഹൃദയഹൃദയാഹ്ലാദിനിയായി ഒഴുകുന്ന പത്മനാഭമേനവന്റെ കവിതാമാധുൎയ്യധാരി ഭാഷാകവികളിൽ ചുരുക്കം ചിലൎക്കു മാത്രമെ വശഗീഭവിച്ചിട്ടുള്ളു എന്നു ഒന്നു നിസ്സംശയം പറഞ്ഞുകൊള്ളുന്നു. ശ്രദ്ധയോടെ പരിശ്രമിക്കുകയാണെങ്കിൽ നമ്മുടെ കവി അടുത്ത ഭാവിയിൽ ഭാഷാസാഹിത്യത്തിലെ മഹാകവികളിൽ ഒരാളായി ചമഞ്ഞേക്കും.

---

## നാളത്തെപ്പൊന്നുഷസ്സ്

(തെക്കോട്ടു ചന്ദ്രശേഖരൻപിള്ള)

(മഞ്ജരി)

പശ്ചിമദിക്കിനെ പ്രാപിക്കാൻ ഭാസ്കര-
നഛിന്നം തങ്കക്കതിരുതുകേ
തൻബാലപ്പൂമേനിസ്പൎശപ്രമുഗ്ദ്ധയാ-
ളിബ്ഭൂഭഗവതി ചിക്കയല്ലി!

ദേവി! ജനയിത്രി മാരുടെ വാത്സല്യ-
ദീപികയേന്തും നിഴലിനൊപ്പം
വേർപെടാതെന്നും കുമാരനെച്ചിന്തിച്ചു
കാറണിയുന്നു നിൻ പൂൎവ്വദേശം.

പാശ്ചാത്യപ്പൊൻപൂച്ചിൽ കണ്ണുകൾ മഞ്ചിനാം
ചഞ്ചലമോഹിതരായ് കഴികേ
അന്ധതാഗൎത്തത്തിൽ നമ്മെ പതിപ്പിച്ചി-
ട്ടെന്തെന്നു! ദൂരെയകന്നകാന്തി

വീണ്ടുമീ ദിക്കിനെ ദൎശിക്കയില്ലയോ!
കണ്ടുവോ വെള്ളിയുദിച്ചുയൎന്നു,
പൌരസ്ത്യദേവിതൻ സൽക്കളിർ നിശ്വാസ
നീരന്ധ്രരമ്യത പാറുകയായ്!!

നാമിനി നാളത്തെപ്പൊന്നുഷസ്സിങ്കലെ
ശ്രീമിളിതാരവം കേൾക്കാറാകും.
ഏറ്റം വിദൂരമല്ലാതൊരാബ്ഭാവിയിൽ
മുററുമാനന്ദത്താൽ മാതാവേ! നീ

മന്ദസ്മിതം പൂണ്ടു നീളുവേ കാശ്മീര-
സുന്ദരച്ഛായ പുരട്ടിക്കൊള്ളും.
അവ്യക്തഭാഷയിലനന്തത്തെ മോഹന
കാവ്യത്തെക്കീൎത്തിക്കാൻ താരകങ്ങൾ

അങ്ങിങ്ങുകൂടി ത്തുനികയാം കാൺകമേ!
മംഗളമക്കാലമെന്തുത്സവം!!
കണ്ണുമേ! മാധുൎയ്യമേററിടാം—ചക്ഷുസ്സേ!
പൂൎണ്ണമാ സൌന്ദൎയ്യം കാണട്ടേ നീ!!

---

## പൌരുഷത്തിലും പ്രേമം.

(ആയാംകുടി പി. ആർ. ശങ്കരപ്പിള്ള).

"ചക്രവൎത്തി എവിടെ? എനിക്കദ്ദേഹത്തെ ഒന്നു കാണണം" എന്നു പറഞ്ഞുകൊണ്ടു സുമുഖനും സമൎത്ഥനുമായ ഒരു ബാലൻ നെപ്പോളിയന്റെ കൊട്ടാരത്തിൽ കടന്നുചെന്നു.

ഒരാൾ—നീ എന്തിനു ചക്രവൎത്തിയെ അന്വേഷിക്കുന്നു? നിനക്കദ്ദേഹത്തെക്കണ്ടിട്ടെന്തുവേണം?

ബാലൻ—എനിക്കു തിരുമേനിയെക്കണ്ടു് ഒരു കാൎയ്യം ഉണൎത്തിപ്പാനുണ്ടു്. അദ്ദേഹം എവിടെ എഴുന്നള്ളിയിരിക്കുന്നുവെന്നു ദയവുചെയ്തു പറഞ്ഞുതരിക.

ബാലന്റെ നിൎഭയവും, സമൎത്ഥവും, സങ്കോചഹീനവും എന്നാൽ വിനയമസൃണവും ധീരവുമായ വാക്കുകൾ കേട്ടു മന്ദഹാസപൂൎവ്വം മററെ ആൾ വീണ്ടും ചോദിച്ചു.

അന്യൻ—നീ എന്തിനു ചക്രവൎത്തിയെ അന്വേഷിക്കുന്നുവെന്നു പറയുക. ഞാൻ അദ്ദേഹത്തെ നിനക്കു കാണിച്ചുതരാം.

ബാലൻ—എനിക്കു തിരുമേനിയെക്കണ്ടു് എന്റെ അച്ഛന്റെ വാൾ വാങ്ങേണം.

അന്യൻ—നിന്റെ പിതാവിന്റെ ഖഡ്ഗം ചക്രവൎത്തിയുടെ പക്കൽ എങ്ങനെ വന്നു?

ബാലൻ—എന്റെ അച്ഛൻ തിരുമനസ്സിലെ ഒരു ഭടനായിരുന്നു. അദ്ദേഹം ആയോധനത്തിൽ മൃതനായി. വാൾ തിരുമേനിയുടെ പക്കലുണ്ടു്. അതിന്മേൽ അച്ഛന്റെ പേർ കൊത്തിയിട്ടുള്ളതുകൊണ്ടു തിരിച്ചറിവാൻ വിഷമമില്ല.

അന്യൻ—അച്ഛൻ മരിച്ചുപോയില്ലേ? ഇനി നിനക്കു വാൾ എന്തിനു്?

ബാലൻ—അടുത്ത യുദ്ധത്തിൽ അച്ഛനു പകരം ഞാൻ പോയി യുദ്ധം ചെയ്യണമെന്നാണു് അമ്മ ആജ്ഞാപിച്ചിരിക്കുന്നതു്. അതിനു അച്ഛന്റെ ആയുധം കൂടാതെ കഴിയുകയില്ല. വാൾ വാങ്ങിക്കൊണ്ടു ചെല്ലുവാൻ അമ്മ പറഞ്ഞയച്ചിരിക്കുകയാണു.

ബാലന്റെ വാക്കുകൾ കേട്ടപ്പോൾ വക്താവിന്റെ പൌരുഷം തുളുമ്പുന്ന വദനബിംബം മന്ദഹാസതുന്ദിലമായി. പ്രകാശവും ചൈതന്യവും നിറഞ്ഞ കണ്ണുകളിൽ സന്തോഷാശ്രുക്കൾ പൊടിഞ്ഞു. അദ്ദേഹം പൌരുഷബീജം കളിയാടുന്ന ആ കോമളകുമാരനെ കോരിയെടുത്തു മാറോടണച്ചു് ആശ്ലേഷിച്ചു. സന്തോഷപൂൎവ്വം ശിരസ്സിൽ തെരുതെരെ ചുംബനം ചെയ്തു. അനന്തരം അദ്ദേഹം ബാലനെ താഴെ നിറുത്തി പുറത്തു തലോടിക്കൊണ്ടു സംഭാഷണം തുടൎന്നു. "കുഞ്ഞേ, നീ അന്വേഷിച്ച ആൾ തന്നെയാണു വാത്സല്യപൂൎവ്വം നിന്നെ തലോടുന്നതു്. നിനക്കു നിന്റെ അച്ഛന്റെ ഖഡ്ഗം തരാം. അതിനു മുമ്പു് നീ ചെന്നു് നിന്റെ അമ്മ ഇവിടെ വരുവാൻ ചക്രവൎത്തി ആജ്ഞാപിച്ചിരിക്കുന്നതായിപ്പറയുക."

താൻ ചക്രവൎത്തിയോടാണു് സംഭാഷണം ചെയ്യുന്നതെന്നു മനസ്സിലായപ്പോൾ ബാലൻ സംഭ്രമസന്തോഷസമന്വിതം അദ്ദേഹത്തിന്റെ പാദത്തിൽ വീണു വണങ്ങി. ബാലന്റെ വിനയവും ഭക്തിയും ധൈൎയ്യവും കണ്ടു ചക്രവൎത്തി സന്തോഷിച്ചു. അവൻ ചക്രവൎത്തിയുടെ ആജ്ഞയനുസരിച്ചു ക്ഷണം അവിടെനിന്നു പോയി. ചക്രവൎത്തി തന്റെ മാതാവിനെ അന്വേഷിക്കുന്നതെന്തിനാണെന്നു് അവനു ഒരു നിശ്ചയവുമില്ലായിരുന്നു.

ആ വീരബാലന്റെ വിയോഗത്തിനു ശേഷം നെപ്പോളിയൻ വിസ്തൃതമായ തന്റെ സാമ്രാജ്യത്തിനു പുറമേ പരിധിയററ മറെറാരു മഹാരാജ്യത്തിനുകൂടി അധിപതിയായി

ഭവിച്ചു അതു "മനോരാജ്യ"സാമ്രാജ്യവുമത്രേ. ആ വീരമാതാവിനെപ്പോലുള്ള വനിതകൾ ഇനിയും തന്റെ സാമ്രാജ്യത്തിലുണ്ടോ എന്നറിവാൻ അദ്ദേഹം ഉത്കണ്ഠ പ്രദർശിപ്പിച്ചു.

തന്റെ സാമ്രാജ്യത്തിന്റെ ശുഭഭാവി അത്തരം വീരതരുണികളിലാണ് സ്ഥിതിചെയ്യുന്നതെന്നു ചക്രവർത്തിക്കറിയാമായിരുന്നു. ബാലൻ പോയി കുറച്ചു സമയം കഴിഞ്ഞപ്പോൾ കാന്തി ചിന്തുന്ന കണ്ണുകളും കനലൊളി കളിയാടുന്ന കളേബരവും വീര്യം വിളങ്ങുന്ന വദനവും വിനയം വിളയുന്ന പെരുമാറ്റവും യൌവ്വനം തരണംചെയ്തിട്ടില്ലാത്ത ഗാത്രവുമുള്ള ഒരു സുന്ദരി ചക്രവർത്തിയുടെ സന്നിധിയിൽ സമാഗതയായി. ചക്രവർത്തി അവളുടെ ആപാദമസ്തകം അവലോകനം ചെയ്തു് ആനന്ദക്കടലിൽ ആറാടി. അവൾ അത്ര സൌന്ദര്യവതിയുമായിരുന്നു.

ചക്രവർത്തി—അല്ലയോ സുന്ദരി! നിന്റെ നാമധേയമെന്താണ് ?

സ്ത്രീ. തിരുമേനീ! അടിയന്റെ നാമധേയം ജോസഫൈന എന്നാണ്.

ചക്രവർത്തി—പ്രിയപ്പെട്ട ജോസഫൈനാ! നാം നിന്നെ വിവാഹം ചെയ്വാൻ ഇച്ഛിക്കുന്നു. നിനക്കു എന്താണ് അതേസ്സംബന്ധിച്ചു നമ്മോടു പറവാനുള്ളത് ?

സ്ത്രീ—തിരുമേനീ! ഇയ്യുള്ളവൾ അതിന് അർഹയല്ല. എങ്കിലും സാമ്രാജ്യകിരീടത്തിന്റെ സന്നിധിയിൽ ശിരസ്സു കുനിക്കേണ്ടതു് ഏതു പ്രജയുടേയും കടമയാണല്ലോ. അതിനാൽ അവിടുത്തെ അഭിലാഷത്തിനു കീഴ്പ്പെടുവാൻ അടിയൻ സന്നദ്ധയായിരിക്കുന്നു.

നെപ്പോളിയൻ സഹർഷം എഴുന്നേറ്റ് തന്റെ പ്രാണപ്രിയയുടെ സമീപത്തു ചെന്ന് ഹസ്തേന ഹസ്തതലമാർത്ത സുഖം ഗ്രഹിച്ചുകൊണ്ടു അന്തഃപുരത്തിൽ പ്രവേശിച്ചു. കൊട്ടാരത്തിൽവച്ചു തന്നെ ഗാന്ധർവ്വവിധിപ്രകാരം അവരുടെ വിവാഹം നടന്നു. ചക്രവർത്തിയും ജോസഫൈനായും ലേശം ചിന്തിക്കാത്ത ഒരു ബന്ധമാണിപ്പോൾ സംഭവിച്ചിട്ടുള്ളതെന്നു പറയേണ്ടതില്ലല്ലോ.

ഒരു കാലത്തു കുടിലിൽനിന്നു കൊട്ടാരം പൂകിയ ആളും യൂറോപ്പു മുഴുവൻ അടക്കി ഭരിച്ചിരുന്ന ദേഹവും പൌരുഷമൂർത്തിയുമായിരുന്ന നെപ്പോളിയന്, ബാലന്റെ വാക്കുകളിൽനിന്നു വിഗതഭർത്തൃകയായ ആ വീരപത്നിയുടെ വൃത്താന്തം ശ്രവിക്കുവാൻ ഇടയായതുമൂലം അളവറ്റ വിസ്മയവും ആനന്ദവും ഉളവായി. പ്രണയവീണയുടെ മൃദുലതന്ത്രികളിൽനിന്നു നിർഗ്ഗളിച്ചുകൊണ്ടിരുന്ന കോമളഗാനം നെപ്പോളിയന്റെ ഹൃദയത്തിൽ മുഴങ്ങി പ്രേമാഗ്നിയെ പ്രോജ്ജ്വലിപ്പിച്ചുകൊണ്ടിരുന്ന ഒരു ഘട്ടമായിരുന്നതിനാൽ ആ വീരതരുണിയുടെ വാർത്താഗ്രഹണം അദ്ദേഹത്തിന് ആനന്ദസംദായകമായിപ്പരിണമിച്ചതിൽ അത്ഭുതപ്പെടുവാനില്ല. പ്രേമത്തിന്റെ പ്രവാഹത്തിനു ചക്രവർത്തിയെന്നോ ചണ്ഡാലനെന്നോ ഭേദമില്ല. പൌരുഷവും സ്ത്രീത്വവും അതിനു വിധേയം തന്നെ. ചെങ്കോലും കാഷായവസ്ത്രവും അതിന്റെ മുമ്പിൽ തല കുനിക്കുന്നു. പോർക്കളത്തിൽ ഖഡ്ഗം ധരിപ്പിക്കുവാനും കഴുമരത്തിൽ ഗളനാളമർപ്പിക്കുവാനും അതിനു വിരുതുണ്ടു്. കുചേലനെ കുബേരനാക്കാനും കുബേരനെ കുചേലനാക്കാനും പ്രേമത്തിനു പ്രയാസമില്ല. ചക്രവർത്തിയെക്കൊണ്ടു ചെങ്കോൽ വെപ്പിക്കുവാനും അന്യനെക്കൊണ്ടു് അതു എടുപ്പിക്കുവാനും അതിനു കഴിയും. സ്ഥാനമോ മാനമോ ഗതിയോ സ്ഥിതിയോ നോക്കിയല്ല അതിന്റെ പ്രവാഹം. പ്രേമപ്രവാഹച്ചുഴിയിൽ പെട്ടു "വട്ടം കറങ്ങി"ക്കൊണ്ടിരുന്ന അഥവാ പ്രേമഡോളാന്ദോളനസുഖതല്പരമായിരുന്ന നെപ്പോളിയന്റെ ഹൃദയം ആ ഭടപത്നിയിൽ പതിഞ്ഞതു തെല്ലും വിസ്മയമല്ല. പൌരുഷം പൌരുഷത്തേയും, ധൈര്യം ധൈര്യത്തേയും, വീര്യം വീര്യത്തേയും തേടുകയും ബഹുമാനിക്കുകയും ചെയ്യുന്നതു വിരുദ്ധമല്ല. വീരയായ ജോസഫൈനാ, കാന്തം അയസ്സിനെയെന്നപോലെ വീരനായ നെപ്പോളിയനെ ആകർഷിച്ചതിൽ പിന്നെ എന്താണ് അത്ഭുതപ്പെടുവാനുള്ളതു്. അദ്ദേഹം സാമ്രാജ്യച്ചെങ്കോൽ ധരിച്ചിരുന്നുവെങ്കിലും, പ്രേമസാമ്രാജ്യഭരണം തുടങ്ങിയിരുന്നില്ല. നെപ്പോളിയന്റെ സമീപത്തു മറ്റൊരു ഭടനായ പഞ്ചാസ്ത്രൻ തക്കംനോക്കിപ്പാർത്തിരുന്നു. അവസരം ലഭിച്ചപ്പോൾ അയാൾ ചക്രവർത്തിയെ തന്റെ അസ്ത്രത്തിനു ലക്ഷ്യമാക്കി. സമനിലക്കാർക്ക് പരസ്പരം സ്പർദ്ധയുദിക്കുക സ്വാഭാവികവുമാണല്ലോ.

ഹാ! കറകളഞ്ഞ പ്രേമം വഴിഞ്ഞൊഴുകുന്ന ദാമ്പത്യം, അമൃതാനന്ദപൂർണ്ണമായ ഭാര്യാഭർത്തൃസുഖം അവർ പന്ത്രണ്ടു വർഷം അനുഭവിച്ചു. നെപ്പോളിയന്റെ ജീവിതകാലത്തി

ലെ സൌവർണ്ണദശ അതായിരുന്നു. അദ്ദേഹത്തിന്റെ വിജയത്തിന്റെ അത്യുച്ചസ്ഥിതിയും ആ'വ്യാഴവട്ടക്കാലത്തത്രേ. ഈ ദ്വാദശവത്സരക്കാലം അദ്ദേഹം പ്രണയമന്ത്രം ഉച്ചരിക്കാത്ത ഒരു നിമിഷവുമുണ്ടായിരുന്നില്ല. യുദ്ധക്കളത്തിലും രത്നസിംഹാസനത്തിലും ഒരുപോലെ അദ്ദേഹം പ്രണയദേവതയെ പ്രസാദിപ്പിച്ചു വന്നു. മുമ്പു നെപ്പോളിയന്റെ സുസ്ഥിതി കണ്ടു് അസഹിഷ്ണുവായിച്ചമഞ്ഞ കാമദേവനെപ്പോലെ ഹാ! ദുർവ്വിധിയും ഇപ്പോൾ ഈ ദമ്പതികളോടു സമീപിച്ചു. പ്രണയസൌധത്തെ ഇടിച്ചു നിരത്തുവാൻ തന്നെ ദുർവ്വിധി സന്നദ്ധനായി.

ചക്രവർത്തിക്കു് ഇതേവരെ ഒരു പുത്രമുഖം കണ്ടാനന്ദിക്കുവാനുള്ള സൌഭാഗ്യം ദൈവം നല്കിയില്ല. ചക്രവർത്തിയെക്കുറിച്ചു പ്രജകൾക്കു പൊതുവേ വളരെ ഭക്തിസ്നേഹബഹുമാനവാത്സല്യങ്ങളുണ്ടായിരുന്നു. ചക്രവർത്തിയുടെ അപുത്രത്വം അവരെ അത്യധികം ക്ലേശിപ്പിച്ചു. നെപ്പോളിയന്റെ കാലശേഷം കിരീടം ചൂടുവാൻ ഏകസന്താനമെങ്കിലുമില്ലല്ലോ എന്നു വിചാരിച്ചു് അവർ സങ്കടപ്പെട്ടു.

പരന്ത്രീസുരാജ്യത്തിൽ പണ്ടു് ഒരു നിയമം നടപ്പുണ്ടായിരുന്നു. ചക്രവർത്തിക്കു് അനപത്യത സംഭവിച്ചാൽ അദ്ദേഹത്തിനു വീണ്ടും വിവാഹം ചെയ്യാമെന്നായിരുന്നു ആ നിയമത്തിന്റെ സാരം. പക്ഷേ അദ്ദേഹം ആദ്യഭാര്യയെ ഉപേക്ഷിക്കണം. പിന്നീടു് ഒരിക്കലും അവളെ ദർശിക്കയുമരുതു്. ചക്രവർത്തിയുടെ പുത്രനില്ലായ്മയെക്കുറിച്ചു പരിതപിച്ചു പ്രജകൾ പ്രസ്തുത നിയമത്തെ ആധാരമാക്കി അദ്ദേഹം വീണ്ടും വിവാഹം ചെയ്യണമെന്നു നിർബ്ബന്ധിച്ചു. ആത്മപീഠത്തിൽ പ്രണയദേവിയെ വച്ചാരാധിക്കുന്ന ചക്രവർത്തി വല്ലാതെ കുഴങ്ങി. പ്രജകളുടെ നിർബ്ബന്ധം വർദ്ധിച്ചു. ഒടുവിൽ അദ്ദേഹം അവരുടെ ഹിതത്തിനുവേണ്ടി പ്രണയത്തെ ബലികഴിപ്പാൻ സന്നദ്ധനായി. പക്ഷേ ജോസഫൈനയെ അദ്ദേഹം വിസ്മരിച്ചില്ല. പ്രജകളും ആ വീരപത്നിയുടെ വിഷയത്തിൽ ശ്രദ്ധയുള്ളവരായിരുന്നു. മാർസെയിൽസ്സ് എന്നു പറയുന്ന സ്ഥലത്തു വളരെ മനോഹരമായ ഒരു പ്രാസാദം അവളുടെ ആവശ്യാർത്ഥം ചക്രവർത്തി പണിയിച്ചു. അതു് പല പല കൌതുകങ്ങളോടു കൂടിയ ഒരു അത്യുന്നത സൌധമായിരുന്നു. ചക്രവർത്തി തന്റെ പ്രഥമപത്നിയെ ഉപേക്ഷിക്കുന്നതുവരെ ഉദ്ദേശം മുന്നൂറമ്പതിലധികം യുദ്ധങ്ങൾ നടത്തിയിട്ടുണ്ടു്. ആ യുദ്ധങ്ങളിൽ പിടിച്ചെടുത്ത ഒന്നരക്കോടി വലിയതോക്കിന്റെ ഒരു വലിയ പങ്കു വിറ്റു കിട്ടിയ പണംകൊണ്ടാണു് പ്രസ്തുത സൌധം പണികഴിപ്പിച്ചിട്ടുള്ളതു്. ചക്രവർത്തി സപത്നിയെ ഉപേക്ഷിച്ച സന്ദർഭം മുതൽ പരാജയബാധ അദ്ദേഹത്തെ പരിലാളനം ചെയ്തു തുടങ്ങി. പ്രജകളുടെ ഹിതം ഒന്നിനെ സാധിപ്പാൻവേണ്ടി മാത്രം അദ്ദേഹം തന്റെ ഹൃദയത്തെ പരിതാപപങ്കിലമാക്കുകയും അതോടുകൂടി അദ്ദേഹത്തിന്റെ പരാജയഘട്ടം ആരംഭിക്കുകയും ചെയ്തു. ജോസഫൈനയുടെ വിയോഗം മുതൽ ചക്രവർത്തിയുടെ ഹൃദയം മൂശയിൽ വച്ച ലോഹംപോലെ ഉരുകിക്കൊണ്ടിരുന്നു. എങ്കിലും അദ്ദേഹം തന്റെ ദ്വിതീയപത്നിയെ കഴിയുന്നിടത്തോളം സ്നേഹിക്കുവാൻ ഒരുങ്ങി. പക്ഷേ ഹൃദയം സദാ ജോസഫൈനയുടെ സൌധത്തിലായിരുന്നു. മാസങ്ങൾ കുറെക്കഴിഞ്ഞു. നെപ്പോളിയനു സ്വസ്ഥത കുറഞ്ഞു. പ്രണയത്തിനുവേണ്ടി എന്തും ചെയ്വാൻ സാമ്രാജ്യത്തെപ്പോലും ബലികഴിപ്പാൻ സന്നദ്ധനായിരുന്ന ചക്രവർത്തി മാമൂൽനിയമത്തെ വെടിഞ്ഞു ജോസഫൈനയെ കാണ്മാൻ തുനിഞ്ഞു. അദ്ദേഹം ഒരു ദിവസം സായാഹ്നത്തിൽ വേഷപ്രച്ഛന്നനായി മാർസെയിത്സിലേക്കു പുറപ്പെട്ടു. ജോസഫൈന പാർക്കുന്ന കൊട്ടാരത്തിന്റെ ദ്വാരദേശത്തു ചെന്നു. കാവല്ക്കാരൻ അദ്ദേഹത്തെ തടഞ്ഞു.

ഭടൻ—നിങ്ങൾ ആരാണു്? എന്താണു് അനീതി പ്രവർത്തിപ്പാൻ തുനിയുന്നതു്? കൊട്ടാരത്തിലേക്കു ആരെയും കടത്തിവിടരുതെന്നാണു് കല്പന.

ചക്രവർത്തി—ഞാൻ ചക്രവർത്തിയുടെ ഒരു ഭൃത്യനാണു്, നിങ്ങൾ എന്നെ തടയരുതു്. എനിക്കു കൊട്ടാരത്തിൽ പ്രവേശിച്ചേ കഴിയൂ.

ഭടൻ—ഭൃത്യനല്ല, ചക്രവർത്തി തന്നെ വന്നാലും കടത്തിവിടുകയില്ല. എന്റെ പക്കലിരിക്കുന്ന ആയുധം നിങ്ങൾ കാണുന്നില്ലയോ? ചക്രവർത്തിയുടെ നിയമത്തെ ലംഘിക്കുവാൻ ആർക്കും അവകാശമില്ല. ജീവനിൽ കൊതിയുണ്ടെങ്കിൽ ഇനി ഒരടി മുമ്പോട്ടു വയ്ക്കരുതു്.

ചക്രവർത്തി ഒന്നു മന്ദഹസിച്ചു. അദ്ദേഹത്തിനു അശേഷം കോപമുണ്ടായില്ല. ഭ

ടന്റെ ധൎമ്മബോധത്തെ സ്മരിച്ചു് അദ്ദേഹം സന്തോഷിച്ചു. എങ്കിലും തന്റെ നിശ്ചയത്തിനു ഭംഗം വരുത്തുവാൻ അദ്ദേഹം ഒരുമ്പെട്ടില്ല.

ചക്രവൎത്തി—ശരി! നാം വളരെ സന്തോഷിക്കുന്നു. നീ നമ്മെ അറിയുന്നുവോ?

ഭടൻ അദ്ദേഹത്തെ ഒന്നു സൂക്ഷിച്ചു നോക്കി. അവനു പെട്ടെന്നു ആൾ മനസ്സിലായി. എന്നാൽ താൻ സംസാരിച്ചതു് അവിഹിതമായിപ്പോയെന്നൊരു ഭാവം അശേഷം അവന്റെ മുഖത്തു സ്ഫുരിച്ചില്ല.

ഭടൻ—തിരുമേനി! അടിയനു് ആൾ മനസ്സിലായി. അവിടുന്നു് എന്താണിങ്ങനെ പൌരുഷഹീനമായി കല്പിക്കുന്നതു്? തിരുമനസ്സിലേക്കു് അകത്തേക്കു് എഴുന്നള്ളണമെന്നുണ്ടെങ്കിൽ ഇതാ ഖഡ്ഗം. അടിയന്റെ ശിരച്ഛേദം ചെയ്തുകൊള്ളണം. അല്ലാതെ അടിയൻ അകത്തു പോവാൻ അനുവദിക്കുന്നതല്ല.

ചക്രവൎത്തി അല്പമൊന്നു സംശയിച്ചു. എന്താണു പ്രവൎത്തിക്കേണ്ടതെന്നറിയാതെ അദ്ദേഹം വിതൎക്കഹൃദയനായിത്തീൎന്നു. ഒടുവിൽ ഭടന്റെ പക്കൽനിന്നും ഖഡ്ഗം വാങ്ങി.

ചക്രവൎത്തി—നാം പ്രണയത്തിനുവേണ്ടി എന്തു പ്രവൎത്തിപ്പാനും സന്നദ്ധനാണു്. നമുക്കു ജോസഫൈനയെക്കണ്ടേ കഴിയൂ. അകത്തേക്കു തന്നെ പോകണം.

ഭടൻ. അടിയനെ വധിക്കണം; സംശയിപ്പാനില്ല. അല്ലാതെ അടിയൻ കടത്തി വിടുന്നതല്ല.

ചക്രവൎത്തി ഭടനെ വധിച്ചു. നേരിട്ടു കൊട്ടാരത്തിൽ പ്രവേശിച്ചു. ചക്രവൎത്തി ആ വീരവനിതയുടെ അറയിൽ കടന്നപ്പോൾ അവൾ ചക്രവൎത്തിയുടെ ഒരു പടം നിലത്തു വച്ചു മുട്ടുകുത്തിക്കിടന്നു പ്രാൎത്ഥിച്ചുകൊണ്ടു പ്രണയമന്ത്രം ജപിച്ചു കണ്ണീർ വാൎക്കുകയായിരുന്നു. ചക്രവൎത്തി പിമ്പിൽക്കൂടിച്ചെന്നു് അവളുടെ കണ്ഠത്തിൽ ഭുജവലയങ്ങൾ ചേൎത്തു ഗാഢമായി ആശ്ലേഷിച്ചു. പെട്ടെന്നു് അവൾ തിരിഞ്ഞു നോക്കി. അപ്പോൾ നിസ്തേജനായ ചക്രവൎത്തി വാടിക്കരിഞ്ഞ മുഖവുമായി സമീപത്തു നില്ക്കുന്നു. അവൾ വേഗം പിടി വിടുവിച്ചു.

ജോസഫൈന—ഓ! കഷ്ടം കഷ്ടം! ഇദ്ദേഹം പൌരുഷശാലിയായ എന്റെ ഭൎത്താവു് നെപ്പോളിയനല്ല. ഒരിക്കലുമല്ല. അദ്ദേഹത്തെ ഞാൻ ഒരവസരത്തിലും ഇത്ര പൌരുഷഹീനനായിക്കണ്ടിട്ടില്ല. ഇപ്പോൾ അദ്ദേഹത്തിന്റെ മനശ്ശക്തി എവിടെപ്പോയി? ഇനി അങ്ങേക്കുണ്ടാകുന്ന സന്താനം നെപ്പോളിയന്റേതല്ലെന്നുള്ള അപഖ്യാതി ആ സാധ്വീകൂടി കേൾക്കേണ്ടിവരുമല്ലോ. ഹാ കഷ്ടം! ഞാൻ ഇത്ര പൌരുഷഹീനനായ ഒരാളിനെ വല്ലഭനായി വരിച്ചുവല്ലോ. അങ്ങു് എന്തിനു നിയമം ലംഘിച്ചു? പ്രജകളുടെ ഹിതത്തിനു വിപരീതം പ്രവൎത്തിക്കുന്ന ചക്രവൎത്തിയെ ആരു ബഹുമാനിക്കും? പൌരുഷമില്ലാത്തവരുടെ ശിരസ്സു് എങ്ങനെ സാമ്രാജ്യകിരീടത്തെ താങ്ങുവാൻ ശക്തമാകുന്നു. ഹാ കഷ്ടം കഷ്ടം!

ചക്രവൎത്തി യാതൊന്നും സംസാരിപ്പാൻ ശക്തനായില്ല. അദ്ദേഹം ആദ്യമായി അശ്രുവാൎത്തതു് അന്നാണു്. ജോസഫൈന്റെ അശ്രുപൂൎണ്ണമായ മിഴികളിൽനിന്നു് അപ്പോഴും തീപ്പൊരി പാറിക്കൊണ്ടിരുന്നു. അവൾ പ്രണയത്തിനു വിശ്വത്തെയല്ല, വിശ്വത്തിനു പ്രണയത്തെയാണു കീഴ്പ്പെടുത്തിയിരുന്നതു്. ചക്രവൎത്തി പത്നിയുടെ ഭാവഭേദം കണ്ടു പൌരുഷമഹത്വത്തെ സ്മരിച്ചു ക്ഷണത്തിൽ അവിടെനിന്നു പോയി. പിന്നെ ഒരിക്കലും അദ്ദേഹം അവളെ ദൎശിച്ചിട്ടില്ല. താൻ വധിച്ച ഭടന്റെ ഭവനത്തിലേക്കു് അദ്ദേഹം ശാശ്വതമായ ചില അനുഭവങ്ങൾ നല്കി. ഈ സമാഗമത്തിനു ശേഷം അധികം താമസിയാതെ നെപ്പോളിയന്റെ അധഃപതനം ആരംഭിച്ചു. ഒടുവിൽ അദ്ദേഹത്തിനു ചെങ്കോലും നഷ്ടപ്പെട്ടു.

---

## ലളിത കലകൾ.

(പറവൂർ കെ. ഗോപാലപിള്ള.)

(തുടൎച്ച).

ഇനിയും സാഹിത്യത്തിന്റെ ഛായാഗ്രാഹികളായ ഭാഷയുടെ വിഭാഗങ്ങൾ ഉണ്ടു. അവയിൽ ഗദ്യം ഒരുവക, പദ്യം ഒരുവക. ഉഭയമയം, ഒരുവക. ഭാഷയിൽ ഏതെങ്കിലും ഒരു വ്യവസ്ഥിതരീതി അനുസരിച്ചു് രാഗവും താളവും

ഇടകലൎന്നു വന്നാൽ അതു് പദ്യമായി. തദിതരമായിട്ടുള്ളതു് ഗദ്യമാകുന്നു. രണ്ടും കൂടി ഇടകലൎന്നു വന്നാൽ ഉഭയമയവുമായിരിക്കും. പ്രകൃതിയുടെ പ്രതിബിംബം സാഹിത്യമായി പരിണമിക്കും എന്നു പറഞ്ഞുവല്ലോ. എന്നാൽ അതിൻെറ പരിപൂൎണ്ണത ഏററവും വ്യക്തമായ പ്രതിഫലനത്തിലാണു്. കണ്ണാടി ചളി നിറഞ്ഞോ രസം കുറഞ്ഞോ ഇരുന്നാൽ പ്രതിബിംബ ശക്തി നശിച്ചു പോകുന്നതുപോലെ ഭാഷയാകുന്നകണ്ണാടിയിലും സംഭവിക്കുന്നു. സുവ്യക്തമായി പ്രതിഫലിക്കുമ്പോൾ ഒരു യഥാൎത്ഥാനുഭൂതി ഉണ്ടാകുന്നു. ഇതാണു് തന്മയത്വം എന്നു പറയുന്നതു്. എന്നാൽ മുൻപറഞ്ഞ പ്രാകൃത പ്രകൃതിയും ഉൽകൃഷ്ട പ്രകൃതിയും പ്രതിഫലന വിഷയത്തിൽ വ്യത്യസ്തപ്പെട്ടിരിക്കുന്നു. ഒരു ഭാഷയും പ്രകൃതിയോളം തന്നെ വിസ്തൃതമായിട്ടുള്ളതല്ല. അതിനാൽ ഭാഷയിൽ പ്രകൃതിയുടെ എല്ലാഭാഗങ്ങളും യഥാൎത്ഥരൂപത്തിൽ പ്രതിഫലിച്ചു എന്നു വരികയില്ല. അതുപോലെ തന്നെ പ്രകൃതിയെ ഒരു മാററവും കൂടാതെ അങ്ങിനെ തന്നെ പ്രതിഫലിപ്പിക്കുന്നതും മനുഷ്യ പ്രകൃതിയുമായി സംയോജിപ്പിച്ചു് പ്രതിഫലിപ്പിക്കുന്നതും കാൎയ്യത്തിൽ വ്യത്യാസപ്പെട്ടു വരുന്നു. ആദ്യത്തേതു അതായതു് പ്രാകൃതപ്രകൃതി ശബ്ദപ്രധാനവും വിശിഷ്ടപ്രകൃതി രസപ്രധാനവും ആകുന്നു. മനുഷ്യൻ പക്വതയെ പ്രാപിക്കുംതോറും ശബ്ദപ്രധാനമായ സാഹിത്യത്തേക്കാൾ രസപ്രധാനമായ സാഹിത്യത്തിൽ അധികമധികം രമിക്കുന്നു. രസം എന്നതു് മനസ്സിൻെറ ഒരു ഭാവമാണു്. ഇതു് ഒൻപതു തരമായി വകതിരിച്ചിട്ടുണ്ടു്. ശൃംഗാരാദികളായ ഈ രസങ്ങൾ ലൌകിക സംഭവങ്ങളെ തന്മയത്വത്തോടുകൂടി മനസ്സിൽ ഉദിപ്പിച്ചു് ഇതര വ്യാപാരത്തിൽ നിന്നും വിരമിപ്പിച്ചു് അതിൽത്തന്നെ രമിപ്പിച്ചു് മനസ്സിനു് ഏകാഗ്രതയെ പഠിപ്പിക്കുന്നു. വിജ്ഞാനമയമായ ശില്പ ശാസ്ത്രാദികൾ അതിൻെറ കലകൾ അഥവാ രശ്മികൾവഴി ജ്ഞാനസ്വഭാവിനെ ഈ സന്ദൎഭത്തിലാണു് ദൎശിപ്പിക്കുന്നതു്.

ഉദാഹരണങ്ങൾ കൊണ്ടല്ലാതെ ഈ പ്രമേയം അത്രമാത്രം മനസ്സിൽ പ്രവേശിക്കുന്നതല്ല. അതിനാൽ ആദ്യമായി സംസാരസാഹിത്യം എങ്ങിനെ ഭാഷയാകുന്ന കണ്ണാടിയിൽ പ്രതിബിംബിക്കുന്നു എന്നു കാണാം. ഒരു ജനസമൂഹത്തിൻെറ മദ്ധ്യത്തിൽ ഉയൎന്ന സ്ഥാനത്തു് ഒരുത്തൻ എഴുന്നേററു നില്ക്കുന്നു. അവൻ അത്യുച്ചത്തിൽ എന്തോ വിളിച്ചുപറവാൻ തുടങ്ങി. സകല ജനങ്ങളുടേയും ദൃഷ്ടി അവനിൽ പതിച്ചു. കണ്ണുകൾ അവൻെറ വാക്കുകളെ നുകരുവാൻ ഉൽകണ്ഠിതമായി. അന്തരീക്ഷം നിശ്ശബ്ദമാകുന്നു. എഴുന്നേററു നില്ക്കുന്നവൻ വളരെ ദയനീയമായ ഭാഷയിൽ—സ്വരത്തിൽ—വേഷത്തിൽ—മുഖഭാവത്തിൽ—പറയുന്നതെന്താണു്? "ഇതാ നമ്മുടെ രാജ്യം ആക്രമിക്കുവാൻ അയൽരാജാവു സന്നാഹം കൂട്ടുന്നു! നാം ശ്വസിച്ച വായു, നാം കുടിച്ച വെള്ളം, നാം ജനിച്ച ഭൂമി, നാം സമ്പാദിച്ച ഗൃഹം, നമ്മുടെ കുഞ്ഞുങ്ങൾ, നമ്മുടെ കൃഷികൾ, നമ്മുടെ സ്ത്രീകൾ, സൎവ്വോപരി നമ്മുടെ രാജ്യം ഇതാ ശത്രുരാജാവിൻെറ കയ്യിൽ അകപ്പെടുവാൻ പോകുന്നു. നമുക്കു സ്വദേശസ്നേഹം ഉണ്ടെങ്കിൽ നാം ഓരോരുത്തരും വൃദ്ധന്മാരും യുവാക്കന്മാരും സ്ത്രീകളും കുട്ടികളും ഒത്തൊരുമിച്ചു നമ്മുടെ രാജ്യത്തെ രക്ഷിപ്പാൻ മുൻപോട്ടുവരണം. സ്വകാൎയ്യവിരോധത്തിനും സൌന്ദൎയ്യപ്പിണക്കത്തിനും ഇതല്ല അവസരം. ഇപ്പോൾ നാം ഒരുമിച്ചു നമ്മുടെ രാജ്യത്തെ രക്ഷിക്കുവാൻ മുൻപോട്ടു വന്നില്ലെങ്കിൽ നാം എല്ലാവരും എത്രയും അവമാനകരമായ നരകസദൃശമായ അടിമത്തത്തിൽ അന്യരാജാവിനു കീഴടങ്ങുക തന്നെ ചെയ്യും. യുവജനങ്ങളേ ഉണരുവിൻ! സ്നേഹിതരേ ശത്രുവിനെ ഓടിപ്പിൻ! രാജ്യാഭിമാനികളേ നിങ്ങളുടെ രക്തം അഭിമാനപൂൎവ്വം രാജ്യത്തെ വീണ്ടെടുപ്പാൻ ബലി കൊടുപ്പിൻ. എഴുന്നേല്പിൻ! വരുവിൻ!"

രാജ്യാഭിമാനോത്തേജകമായിട്ടുള്ള ഈ വാക്കുകളിൽ ഒരു പ്രേരകശക്തി അന്തർഭൂതമായിരിക്കുന്നു. ഇതു കേൾക്കുന്നേരം ജനങ്ങൾ അഭിമാനചോദിതരായി തന്നത്താൻ മറന്നു നേതാവിനെ അനുഗമിച്ചു ജീവനെ ബലി കൊടുക്കുന്നു. വാഗ്മിയുടെ വാക്കുകളിൽകൂടി ധാരധാരയായി പ്രവഹിച്ച മനോഭാവം അങ്ങിനെതന്നെ ശ്രോതാക്കളിൽ ചെന്നു തട്ടിയിരിക്കുന്നു. ഇങ്ങനെയാണ് സംസാരസാഹിത്യം കലയായി പരിണമിക്കുന്നത്. ആത്മാക്കളെ തമ്മിൽ ഐക്യപ്പെടുത്തണം എന്നു താല്പര്യം. സാഹിത്യമർമ്മജ്ഞനായ ഒരു വാഗ്മിക്കു ശ്രോതാക്കളെ വെറും പാമ്പാട്ടിയുടെ പാമ്പിനെപ്പോലെ വിധേയരാക്കിത്തീർക്കാം.

പ്രാകൃതപ്രകൃതിയുടെ പ്രതിഫലനത്തിന് ഒരു ഉദാഹരണം കാണിക്കാം.

"വാനീരത്തിൽ മദിച്ചു പക്ഷികളിരിക്കുമ്പോൾ കൊഴിഞ്ഞുള്ള നൽ-
സൂനംകൊണ്ടു സുഗന്ധമാർന്നതിതണുപ്പുള്ളൂഷ വെള്ളത്തൊടും
താനേ കായ്കൾ പഴുത്തു നീലനിറമാം ജംബൂവനെ മുട്ടിവൻ-
ധ്വാനത്തോടൊഴുകുന്നു ചോലകളിതാ നന്നാവഴിക്കീവനെ"

കവി ഒരു കാട്ടിലുള്ള ചോലയെ വർണ്ണിക്കുകയാണ്. ചോലയെ അനുബന്ധിച്ചു അതിൻെറ പരിസരങ്ങളും വർണ്ണനയിൽ ആനുഷംഗികളാകുന്നുണ്ട്. അച്ഛ വെള്ളത്തോടും ധ്വാനത്തോടും കൂടിയാണ് ചോലകൾ വനത്തിൽ ഒഴുകുന്നത് എന്നു കവി പറയുന്നു. എന്നാൽ അതിനൊരു വിശേഷം ഉണ്ട്. ചോലകളുടെ ഇരുഭാഗത്തും ആററുവഞ്ചി വൃക്ഷങ്ങൾ നിബിഡമായി നില്ക്കുന്നു. ആ വൃക്ഷങ്ങളിൽ വനത്തിൽ ഉന്മാദശാലികളായി പറന്നുനടക്കുന്ന പക്ഷികൾ വന്നിരിക്കുമ്പോൾ പുഷ്പങ്ങൾ കൊഴിഞ്ഞു ചോലകളിൽ നിപതിക്കുന്നു. ആ സൂനങ്ങളുടെ സമ്പർക്കം ഹേതുവായിട്ടു വെള്ളം സുഗന്ധവാഹിയായി തീരുന്നു. കാട്ടിലെ സഹജമായ ശൈത്യംകൊണ്ടും, വൃക്ഷങ്ങളുടെ നിബിഡതകൊണ്ടും, സൂര്യരശ്മിയുടെ സ്പർശം ഏല്ക്കായ്കകൊണ്ടും ചോലയിലെ വെള്ളം വളരെ തണുത്തുമിരിക്കുന്നു. ഇങ്ങിനെ എല്ലാമാണെങ്കിലും ആ ജലത്തിന് ഒരു സ്ഫടിക സങ്കാശത്വവും കാണുന്നു. ഇത്രയുംകൊണ്ടു കവി തൃപ്തിപ്പെടുന്നില്ല. കാട്ടിലെ നിമ്നോന്നതമായ പ്രകൃതിഭാവം കാണിക്കേണ്ടയോ? ഞാവൽവൃക്ഷങ്ങൾ നിറഞ്ഞ കാടുകളെ സ്പർശിച്ചു വലിയ ആരവത്തോടുകൂടിയാണു ചോല ഒഴുകുന്നത്. ഞാവൽവൃക്ഷങ്ങളാകട്ടെ അതിൻെറ കായ് പഴുക്കുകയാൽ മുഴുവനും നീലനിറം കലർന്നും ഇരിക്കുന്നു. ഒരു സ്ഥലത്തു സുഗന്ധവും, തണുപ്പും, നിർമ്മലത്വവും, പറഞ്ഞു എന്നാൽ പ്രകൃതിവ്യത്യാസം കൊണ്ടു ഞാവൽ വൃക്ഷങ്ങളുടെ പരിസരങ്ങളിൽ വന്നപ്പോൾ വെള്ളത്തിൻെറ നിറത്തിനും സ്വഭാവത്തിനും എത്രമാത്രം മാററംവന്നു എന്നു നോക്കുക. ഒരു കാടിൻെറ പ്രകൃതിയെ പരിപൂർണ്ണമായി മനസ്സിൽ ദ്യോതിപ്പിക്കത്തക്കവണ്ണമാണു കവിയുടെ വിചാരധാരകൾ ഭാഷാരൂപമായി നിർമ്മിച്ചിരിക്കുന്നത്.

ഉൽകൃഷ്ട പ്രകൃതിയുടെ പ്രതിഫലനം ഇതിൽ ഒരു പടികൂടി അതായതു ബാഹ്യപ്രകൃതിയാൽ മനുഷ്യ പ്രകൃതിയെക്കൂടി കൂട്ടിയിണക്കി ആണു സാധിക്കുന്നതു്. താഴെ കാണുന്ന ഉദാഹരണം നോക്കുക. കവിയുടെ മോഹമാകട്ടെ നാഗരികത്വം കൊണ്ടു ശരീരമനസ്സുകളെ സംസ്കരിച്ചിട്ടുള്ള ഒരു വിശിഷ്ട മനുഷ്യനെ വെറും ഒരു ഗ്രാമീണകന്യകയിൽ ഭ്രമിപ്പിച്ചു രസിക്കണം എന്നാണ്. അതിനായി ആ വിധത്തിലുള്ള ഒരു പരിതസ്ഥിതിയെ ആദ്യം സൃഷ്ടിച്ചു. ഒരു രാജപ്രഭാവനെ നഗരത്തിൽ നിന്നും വേട്ടയ്ക്കായി കാട്ടിലേക്കു കൊണ്ടുവന്നു. എന്നാൽ വേട്ട നടത്തുന്നുണ്ടോ? ഇല്ല. അതിന് ഒരു മഹർഷിയുടെ ആശ്രമം പ്രതിബന്ധമായിത്തീരുന്നു. വേട്ടയ്ക്കു വന്ന രാജാവു് ആശ്രമത്തെ ഉററുനോക്കുന്നു. രാജാവിൻെറ ദൃഷ്ടി ആശ്രമത്തിലെ താപസകന്യകകളിൽ പതിയാതിരുന്നില്ല.

ഒരേ വയസ്സു പ്രായത്തിലുള്ള മൂന്നു കന്യകമാരിൽ രണ്ടുപേർ തോഴിയെന്നും ഒരുത്തി യജമാനത്തിയെന്നും രാജാവിന്റെ കണ്ണുകൾ വകതിരിച്ചു. തന്നെയോ? അവൾ അവിവാഹിതയാണെന്നും, ഏതു ഭാഗ്യവാൻ ഇവളെ തട്ടിക്കൊണ്ടു പോകുവാൻ പോകുന്നു എന്നും ആകാംക്ഷിക്കുന്നു. രാജാവിന്റെ വിചാരഗതികൾ നോക്കുക:—

"ഘ്രാണിക്കാത്തൊരുതാരിളംതളിർ നഖാഗ്രത്താലലൂനം, തുള-
ക്കാണിക്കോലനയാത്തനന്മണി, നവംതാർത്തേനനാസ്വാദിതം,
ക്ഷീണിക്കാത്തതപഃഫലം, സുമുഖിതൻ രൂപം മഹാഭാഗ്യനാം
പ്രാണിക്കേവനുദൈവമേകുമനുഭോഗത്തിന്നറിഞ്ഞീല ഞാൻ."

വർണ്ണനയ്ക്കു വിഷയമായ കന്യക അവിവാഹിതയാണെന്നാണു കവിയ്ക്കു പറയേണ്ടതു്. തന്നെയല്ല ആ കന്യകയെ അഭിമുഖീകരിച്ചു പറയുന്ന രാജാവിന്റെ പ്രണയപ്രവാഹത്തേയും സൂചിപ്പിക്കേണ്ടതായുണ്ടു്. പുഷ്പങ്ങൾ സ്വയമേവ അതിന്റെ ഗന്ധംകൊണ്ടും രൂപംകൊണ്ടും സൗകുമാര്യം കൊണ്ടും മനുഷ്യമനസ്സിനെ ആകർഷിക്കുവാൻ ശക്തിയുള്ളതാകുന്നു. എന്നാൽ അതു് ലതയിൽനിന്നും വേർപെടുത്തി മനുഷ്യൻ ഉപയോഗിച്ചുപോയാൽ ഉണ്ടാകുന്നതു് എന്താണു്? അതിന്റെ രൂപഗന്ധസൗകുമാര്യങ്ങൾ നശിച്ചു നവീനത കുറഞ്ഞുപോകുന്നു. താപസകന്യകയാകട്ടെ അപ്രകാരം ഘ്രാണിക്കാത്ത ഒരു കുസുമമാണു്. തളിരാകട്ടെ അതിന്റെ മൃദുത്വംകൊണ്ടും സുഖസ്പർശംകൊണ്ടും ലോലതകൊണ്ടും ഏററവും കമനീയമായിരിക്കുന്നു. അതിനെ നഖംകൊണ്ടു നുള്ളി വേർപെടുത്തിയാൽ സ്വാഭാവികമായി വാടിപ്പോകുന്നു. അങ്ങിനെ വിചാരിക്കുമ്പോൾ ഈ താപസകുമാരി കരാഗ്രഹത്താലലൂനമായ ഒരു തളിർ തന്നെ സംശയമില്ല. രത്നം അതിന്റെ നിറംകൊണ്ടും പ്രകാശംകൊണ്ടും നയനാനന്ദകാരിയാകുന്നു. എന്നാൽ അതു മനുഷ്യൻ തുളച്ചു ആഭരണമാക്കുമ്പോൾ അതിന്റെ പ്രകൃതിക്കു കേടുതട്ടുന്നു. ആ വിധം ചിന്തിക്കുമ്പോൾ ഈ തരുണി മനുഷ്യശില്പത്തിനു് ഇടയാകാത്ത ഒരു വിളവു രത്നം തന്നെയാണു്. പുഷ്പമധു സ്വതവേ മാധുര്യംകൊണ്ടു ആസ്വാദ്യതയുള്ളതാകുന്നു. അതു പഴകിയാൽ അതിന്റെ മാധുര്യം നശിച്ചു സ്വല്പം പുളിരസം ഉള്ളതായിത്തീരും. ഈ കന്യകയാകട്ടെ പുഷ്പത്തിൽ ഇരിക്കുന്നതും അന്യഷൾപദങ്ങളാൽ സ്പർശിക്കപ്പെടാത്തതുമായ പുതിയ തേൻതന്നെ. മഹർഷിമാരുടെ ആശ്രമത്തിൽ ആഹാരവിഹാരങ്ങൾക്കു ഒരു നിയമവുമില്ലാതെ മിക്കവാറും ആഹ്ലാദഹീനവും ഉപവാസബഹുലവുമായ ജീവിതരീതിയാണുള്ളതു്. ഈ വിധമുള്ള ജീവിതം ശരീരമനസ്സുകളെ തപിപ്പിക്കുന്നു. ക്ലേശിപ്പിക്കുന്നു. തപസ്സിന്റെ ഫലം സൗകുമാര്യം ഓജസ്സ്, മാംസളത്വം ഇവയുടെ നാശം എന്നു താല്പര്യം. എന്നാൽ രാജാവിന്റെ ദൃഷ്ടിക്കു അമൃതനിഷ്യന്ദിയായ ആ സൗന്ദര്യധാമം ക്ഷീണിക്കാത്ത തപഃഫലംതന്നെയാണു്. ഈ വിധം നാനാപ്രകാരത്തിൽ സ്പൃഹണീയമായ ആ സുമുഖിയുടെ രൂപം ആക്കനുഭവിക്കാനാണു —ഏതു മഹാഭാഗ്യവാനു അനുഭവിക്കാനാണു്—ദൈവം നിശ്ചയിച്ചിരിക്കുന്നതു്? ദൈവം ഈ സൗന്ദര്യസാരസർവ്വസ്വത്തെ അനുരൂപനായ ഒരുവനിൽ സമർപ്പണം ചെയ്യില്ലെങ്കിൽ— ഈ ഘട്ടം വന്നപ്പോൾ ഈ സ്ത്രീക്കു അനുരൂപൻ തന്നെപ്പോലെ ലോകത്തിൽ വേറെ ആരും ഇല്ലെന്നു രാജാവു വിചാരിച്ചു മനോരാജ്യസാർവ്വഭൗമത്വം അനുഭവിച്ചു കൃതകൃത്യനാകുന്നു.— ആ ദൈവം ഉചിതജ്ഞനല്ല തീർച്ചതന്നെ. കവിബാഹ്യദൃക്കുകൾക്കു ഇത്രയും മാത്രമേ ചിന്താവിഷയമാകുന്നുള്ളു. എന്നാൽ രാജാവിന്റെ മനസ്സു കന്യകയിൽ അഭിനിവേശത്തോടുകൂടെ ആവേശിച്ചു മന്മഥകഥകളിൽ നാന്ദിമുതൽ ഭരതവാക്യംവരെ അഭിനയിച്ചു സ്വയം ആനന്ദിച്ചു യഥാക്രമം ചുംബനം, ആലിംഗനം നഖക്ഷതാദികൾ, അധരപാനം, സം

ഭോഗം ഇങ്ങനെ ഓരോരംഗത്തെയും അഭിനയിച്ചു അനുമോദിച്ചു എന്നു താല്പര്യം. വീണ്ടും "പ്രാണികൾക്കവെന്റ ദൈവമേകമനുഭോഗത്തിന്നറിഞ്ഞില ഞാൻ" എന്നു പറയുന്നിടത്ത് എന്തു പ്രയാസവും സഹിച്ച് ഞാൻ ഈ കന്യകയെ തന്നെ ഹിതാനുവർത്തിനിയാക്കും എന്നു നിശ്ചയിക്കുകയും ചെയ്തുകഴിഞ്ഞിരിക്കുന്നു. ഈ വിശിഷ്ടപ്രകൃതിയുടെ പ്രകൃതിഫലനത്താൽ ആരെല്ലാം ദിവ്യമായ ആനന്ദം അനുഭവിച്ചു എന്നു നോക്കുക. ആദ്യമായി കവിയും, പിന്നീടു നടനും, ഒടുവിൽ പ്രേക്ഷകന്മാരും, തന്മയത്വംകൊണ്ടു പുളകാങ്കിത ഗാത്രന്മാരായി നിർവൃതിയുടെ ബാഹ്യചിഹ്നമായ നെടുവീർപ്പു വിടുന്നു.

ഉദാഹരണങ്ങൾ സുലഭങ്ങളാണ്. വിസ്തരഭയത്താൽ മൂന്നു പ്രധാനഘട്ടങ്ങളെ മാത്രമേ ഇവിടെ ഉദാഹരിച്ചുള്ളൂ. സാഹിത്യം വിജ്ഞാനത്തിൽ നിന്നും വികസിച്ച് അതു കലയായി-ലളിതകലയായി. ജ്ഞാനപന്ഥാവിലെത്തി അവിടെയിരിക്കുന്ന ആനന്ദാമൃതത്തെ ദ്രവിപ്പിച്ച് ആത്മൈക്യം വരുത്തി വിരമിക്കുന്നു എന്നാണു നാം ഇത്ര ദൂരം യാത്രചെയ്തതിൽ നിന്നും മനസ്സിലാക്കാനുള്ളത്. അടുത്തതായി സംഗീതത്തിലേക്കു കടക്കാം. (തുടരും)

---

## രാക്ഷസമദാപഹരണം.

(എം. ആർ. നായർ, ബി. എ. ഓണേഴ്സ്)

കാകളിയെന്നപേരിൽ നമ്മളറിയുന്ന വൃത്തം, തുഞ്ചത്ത് എഴുത്തച്ഛൻ തമിഴരീതിയെ അവലംബിച്ച് കണ്ടുപിടിച്ച ഒരു ഭാഷാവൃത്തമാണല്ലോ. ആ വൃത്തത്തിൽ ആദ്യം കവിതയെഴുതിയതു് അദ്ദേഹംതന്നെ; അതിൽ വൃത്തത്തെയോ, യതിയെയോ കുറിച്ച് അദ്ദേഹം എന്തുനിയമം അനുസരിക്കേണമെന്നാലും പിച്ചാലും,

"എറാനെന്നല്ലാതിപ്പുരിഷസ്സ്നോനുരിയാടാമോ ?"

അദ്ദേഹം ഭാരതത്തിൽ പർവ്വാരംഭങ്ങളിൽ ചിലേടത്ത്,

തത്തേവരികരികത്തങ്ങിരി മമ
ചിത്തം മുഹുരപി തെളിഞ്ഞിതയ്യാ

എന്ന മട്ടിൽ, രണ്ടാംപാദത്തിൽ ഒരു വർണ്ണംകുറഞ്ഞ ചില വരികൾ എഴുതിയതുകൂടി, ഒരു പുതിയ രീതിയെന്നനിലയിലാണ് വൃത്തമഞ്ജരിയിൽ (പേയിജ് ൭൨) എണ്ണപ്പെടുന്നത്. രാക്ഷസനായിരുന്നു മഞ്ജരി എഴുതിയിരുന്നതെങ്കിൽ (!), തുഞ്ചന്റെ നിയമങ്ങൾ അദ്ദേഹംതന്നെ അനുസരിക്കാതിരുന്നാലും അബദ്ധമാണെന്ന കാരണത്തിന്മേൽ, മേലെഴുതിയ വരികളിൽ വൃത്തഭംഗംതന്നെ ആരോപിക്കുകയില്ലെന്ന് എങ്ങിനെ ധൈര്യപ്പെടാം ? പക്ഷെ മേല്പറഞ്ഞ യതിയെ സംബന്ധിച്ചേടത്തോളം, കാകളിയുടെ വൃത്തനിയമംപോലെ, മുമ്മൂന്നക്ഷരം കഴിഞ്ഞാൽ യതി വേണമെന്ന ഒരു നിയമം, തുഞ്ചന്റെ രാമായണത്തിൽനിന്നാവട്ടെ, ഭാരതത്തിൽനിന്നാവട്ടെ, ഭാഗവതത്തിൽനിന്നാവട്ടെ, ഊഹറിയെടുപ്പാൻ സാധിക്കുകയില്ലെന്നുതന്നെ ഞാൻ സിദ്ധാന്തിക്കുന്നു. ഇത് രാക്ഷസൻ അസൂയകൊണ്ട് എന്തെങ്കിലും പുലമ്പുന്നതുപോലെ, വെറുതെ വാശിക്കുവേണ്ടി പറയുന്നതല്ലെന്ന് ഒരു നിരീക്ഷണത്തിൽ തെളിയിക്കാം. ഈ ആവശ്യത്തിനുവേണ്ടി, രചനയെ സംബന്ധിച്ചേടത്തോളം, ഭാരതത്തെയും ഭാഗവതത്തെയും പിൻനിർത്തുന്നതെന്ന് സർവ്വസമ്മതമായിട്ടുള്ള അദ്ധ്യാത്മരാമായണത്തിൽ കാകളിവൃത്തത്തിൽ എഴുതപ്പെട്ടിട്ടുള്ള കാണ്ഡങ്ങളിൽ ഒന്നാമത്തേതായ, അയോദ്ധ്യാകാണ്ഡത്തിലെ ആദ്യത്തെ ഏഴു പേയിജുകളിലുള്ള വരികളെ ഞാൻ പരിശോധിച്ചു. ഓരോ പെയിജിലെയും വരികളുടെ എണ്ണവും, അവയിൽ രാക്ഷസനിയമപ്രകാരം യതിഭംഗമുള്ള വരികളുടെ എണ്ണവും താഴെ ചേർക്കുന്നു :—

| പെയിജിൽ ആകെ വരികൾ | രാക്ഷസമതപ്രകാരം യതിഭംഗമുള്ളവ. |
|---|---|
| ൨൯ | ൨൫ |
| ൧൪ | ൯ |
| ൧൭ | ൧൫ |
| ൧൭ | ൧൮ |
| ൧൭ | ൧൨ |
| ൧൭ | ൧൪ |
| ൧൪ | ൧൦ |

ഈ കണക്കിൽനിന്ന് ൪൧൯ വരികളിൽ രാക്ഷസനിയമപ്രകാരം ൪൬൮ വരികൾ —നൂറിന് ൯൪.൯ വീതം—യതിഭംഗംകൊണ്ട് വങ്ക്യങ്ങളാണെന്ന് തെളിയുന്നു!! ഈ ദോഷം ബാധിച്ചതുകൊണ്ട്; കൊച്ചുസീതയോട് സാഹിത്യക്ഷേത്രത്തിൽനിന്ന് പുറത്തു പോകുവാൻ രാക്ഷസൻ കല്പിക്കുമ്പോൾ, അദ്ധ്യാത്മരാമായണത്തിന്റെ നേരെതിരിഞ്ഞ്—

"മുൻപിൽ നീ നടക്കേണം, പിന്നാലെ വൈദേഹിയും" എന്ന് ആജ്ഞാപിക്കുവാൻ സഹൃദയന്മാർ നിർബ്ബന്ധിതന്മാരായിത്തീരുകയില്ലേ? രാമായണത്തേയും കൊച്ചുസീതയേയും, തുഞ്ചനേയും വള്ളത്തോളിനേയും, പുറത്തുനിർത്തീട്ടുള്ള സാഹിത്യക്ഷേത്രത്തിലെ പൂജകസ്ഥാനമോ, അഥവാ, ദേവസ്ഥാനംതന്നെയുമോ, കവിരാക്ഷസൻ വഹിക്കുന്നത് ഞങ്ങൾക്കെല്ലാം സമ്മതംതന്നെ! രാമനും സീതയുമില്ലാത്ത നാട്ടിൽ രാക്ഷസൻ യഥേഷ്ടം വിഹരിച്ചുകൊള്ളട്ടെ!!

രാക്ഷസന്റെ യതിഭംഗവാദം എങ്ങിനെ? "വിമർശനം"പോലും!! രാക്ഷസരേ, വള്ളത്തോൾക്കവിതയുടെനേരെ കല്ലേറിയുവാൻ ഭാവിക്കുന്ന വല്ല നിരൂപകന്മാരും ഇനിയും നിങ്ങളുടെ കൂട്ടുകാരുടെ ഇടയിലുണ്ടെങ്കിൽ നിങ്ങളുടെ നിരൂപണത്തിന്റെ തോതിൽ വല്ല അസംബന്ധവും പറഞ്ഞ് കൃതാർത്ഥത നേടിക്കളയുകയെന്നത് അത്ര എളുപ്പമായ വിദ്യയല്ലെന്ന് അവരെ അറിയിച്ചേക്കണം.

"മാനസേ കപടംവെടിഞ്ഞുനടക്കെടോ, ഹരശങ്കര!"

ഈ യതിഭംഗവാദം പ്രാമാദികമെന്നു തെളിയിക്കുവാൻ ഒന്നു രണ്ടു സംഗതികൾ ഇനിയും പറയുവാനുണ്ട്. പക്ഷെ തല്ക്കാലത്തേയ്ക്ക് ഇതു മതിയെന്നു വിചാരിക്കുന്നു. ഇതിന്ന് ന്യായമായ മറുപടി രാക്ഷസൻ പറയുന്നപക്ഷം, ആ സംഗതികളുടെ സഹായം ആവശ്യപ്പെട്ടുകൊള്ളാം.

"ന്യായമായ മറുപടി" എന്നു ഞാൻ പറയുവാൻ കാരണമുണ്ട്: രാക്ഷസനെ "ഖണ്ഡിക്കുകയാണെന്ന നാട്യത്തിൽ"—ആ അധൃഷ്യനെ ഖണ്ഡിയ്ക്കുകയെന്ന് നടിയ്ക്കുകയല്ലാതെ, യഥാർത്ഥമായി ഖണ്ഡിക്കുവാൻ ആർക്കുകഴിയും?—"സർവ്വീസിൽ", "കാകളിയ്ക്കു യതിഭംഗം നോക്കേണ്ടതില്ലെന്നും, യതിഭംഗമുണ്ടെന്ന് "രാക്ഷസൻ" പറഞ്ഞത് തുഞ്ചത്തെഴുത്തച്ഛനും വൃത്തശാസ്ത്രകാരനും കാണാത്ത ഒരു പുതിയ നിയമമാണെന്നും മററും" ആരോ എഴുതിയതായി രാക്ഷസൻ ഒരിടത്ത് * പറയുന്നു. രാക്ഷസൻ പറയുന്ന "മററും" എന്തൊക്കെയാണെന്നോ, തന്റെ ഖണ്ഡനത്തെ സാധൂകരിക്കുവാൻ സർവ്വീസിലെ ലേഖകൻ പറഞ്ഞ ന്യായങ്ങൾ ഏതെല്ലാമാണെന്നോ ഞാൻ അറിയുകയില്ല. പക്ഷെ അവ എന്തുതന്നെ ആയാലും, നമ്മുടെ രാക്ഷസൻ അവയ്ക്കു മറുപടിയൊന്നും പറഞ്ഞിട്ടില്ല. "ഖണ്ഡനമാണെന്ന നാട്യത്തിൽ "പറയപ്പെട്ട ആ വാദത്തിന്ന് മറുപടിയാണെന്ന നാട്യത്തിൽ രാക്ഷസൻ പറഞ്ഞത് എന്തെന്നറിയണ്ടേ? "സ്വന്തകവിതകൾക്കുള്ള പ്രധാനദോഷങ്ങളിൽ ഒന്നായ പ്രസ്തുതയതിഭംഗങ്ങൾ ഗുണങ്ങളായി രൂപാന്തരപ്പെട്ടത്താൻ, വള്ളത്തോളിന്റെ കവിതകളിൽ ഉള്ള യതിഭംഗത്തെ ഗുണമാക്കിപ്പറഞ്ഞത് ഒരു ഒന്നാന്തരം കൌശലംതന്നെ." തിന്റു! ഇതാണ് രാക്ഷസന്റെ മറുപടി!! ആ വാദത്തിന്ന് യുക്തിയുക്തമായ സമാധാനമൊന്നും തനിക്കു കിട്ടാത്തതുകൊണ്ടുണ്ടായ നൈരാശ്യത്താൽ, അതിന്ന് മറുപടിയായി, അതെഴുതിയ ആളുടെ കവിതയിൽ, യാതൊ

* ഭാഷാപോഷിണി പുസ്തകം ൩൦. ലക്കം ൧൦. പെയിജ് ൨൭൦. വരി ൭—൧൦.

രു ദോഷം ഒരു കവിതയിൽ ഉണ്ടാകാമെന്ന് താൻ തെളിയിക്കേണമോ, ആ ദോഷത്തെത്തന്നെ ആരോപണംചെയ്തത്, "ഒരു ഒന്നാന്തരം" ബുദ്ധിശൂന്യതതന്നെ രാക്ഷസന്റെ നിരൂപണത്തിന്റെ തോതുതന്നെ അദ്ദേഹം ഇവിടേയും അനുസരിച്ചിരിക്കുന്നു എന്നുള്ളതിൽ, പക്ഷെ, അത്ഭുതപ്പെടുവാനില്ല. സഞ്ജീവിനിയിലെ ലേഖകൻ പറഞ്ഞുവെന്ന് രാക്ഷസൻ പറയുന്ന സംഗതികൾതന്നെയാണ് ഞാനും എടുത്തുകാണിച്ചത്. അതിന് എനിക്കുള്ള കാരണങ്ങളേയും ഞാൻ നിർദ്ദേശിച്ചിട്ടുണ്ട്. അവസ്ഥ ഇത്തരത്തിലൊരു മറുപടിയാണ് അർത്ഥശൂന്യങ്ങളായ വാചകങ്ങൾ എഴുതി ശീലിച്ചുപോയ ആ തൂലികയിൽനിന്ന് പുറപ്പെടുവാൻ ഭാവമെങ്കിൽ, അതിനുള്ള മറുപടി ഞാൻ 'വിദൂഷക'നിൽ എഴുതിക്കൊള്ളാം. നേരെമറിച്ച് സഹൃദയലോകം സമ്മതിക്കുന്ന സമാധാനം വല്ലതും—രാക്ഷസൻ ആ സമ്പ്രദായം പഠിച്ചിട്ടുണ്ടെങ്കിൽ—പറഞ്ഞാൽ, അതിനെ ഖണ്ഡിക്കുകയോ, മുൻപറഞ്ഞ മററു ന്യായങ്ങളെ വെളിക്കു കൊണ്ടുവരികയോ ചെയ്യാവുന്നതുമാണല്ലോ.

ത്ര്യക്ഷരാന്തയതിനിയമമായ ആ കത്തിരിയുംകൊണ്ട് രാമായണത്തിലെ വരികളെ—

"മന്നവ—നായദ—ശരഥ—നാദരാൽ
പിന്നെസു—മന്ത്രരെ—നോക്കിയ—രുൾചെയ്തു";
"ഭൂപാല—രേയും വ—രുവാൻ നി—യോഗിക്ക
ശോഭനാ—ഭിഷേകാര്യ—വാഭിഷേ—കാർത്ഥമായ്"

എന്നൊക്കെ വെട്ടി തുണ്ടുതുണ്ടാക്കുവാൻ രാക്ഷസൻ ഭാവിക്കുന്നപക്ഷം, എഴുത്തച്ഛന്ന് യതിഭംഗം പററിപ്പോയെന്നല്ലാ ബുദ്ധിഭ്രമമില്ലാത്തവർ മറുപടിപറയുക; രാക്ഷസന്ന് രാമായണം വായിക്കുവാനറിഞ്ഞുകൂടെന്നാണ്.

ഈ ലേഖനം അവസാനിപ്പിക്കുന്നതിനു മുമ്പ് (വാദത്തിനുവേണ്ടി മാത്രം) കാകളിയിൽ രാക്ഷസൻ പറയുന്നപ്രകാരമുള്ള യതിനിയമം ആവശ്യമാണെന്നുകൂടി കുറച്ചുനേരത്തേക്ക് ഞാൻ അനുവദിക്കാം. അങ്ങിനെ അയാലും, വള്ളത്തോളിന്റെ കൊച്ചുസീതയിലേക്കാൾ ആ ദോഷത്തിന്റെ ശതമാനം കുറഞ്ഞതും, കാകളിയിൽ ഇന്നുവരെ മററൊരു മഹാകവിയാൽ എഴുതപ്പെട്ടതുമായ ഏതെങ്കിലും ഒരു കൃതിയെ രാക്ഷസൻ നിർദ്ദേശിച്ചുതരുമോ? അങ്ങിനെ ചെയ്താൽ ആ കൃതിയുടെ കർത്താവ്, കാകളിയിൽ എഴുതപ്പെടുന്ന കൃതിയുടെ രചനയെസ്സംബന്ധിച്ചേടത്തോളം വള്ളത്തോളിനേക്കാൾ മേലെയാണെന്ന് ഞാൻ സസന്തോഷം സമ്മതിക്കാം. അതുവരെ, മററു കവിതാഗുണങ്ങളാലെന്നപോലെ, രചനാഗുണത്താലും മലയാളകവിതാസാമ്രാജ്യത്തിന്റെ സാർവ്വഭൌമപ്പട്ടം അദ്ദേഹത്തിനുതന്നെയിരിക്കട്ടെ. അങ്ങിനെ നിർദ്ദേശിച്ചുതരുവാൻ കഴിയാത്തപക്ഷം, സ്വാഭിപ്രായസ്ഥൈര്യമെന്നത് രാക്ഷസൻ താമസിക്കുന്നദിക്കിലെങ്ങാനുമുണ്ടെങ്കിൽ, അദ്ദേഹം ചെയ്വാൻ നിർബ്ബന്ധിതനായിത്തീരുന്നത് യതിഭംഗദോഷത്താൽ വന്നുകൂടിയ രചനാവൈകൃത്യം ഹേതുവായി വർജ്ജ്യമല്ലാത്ത ഒരു ഉത്തമകൃതി മലയാളഭാഷയിൽ ഇന്നുവരെ എഴുതപ്പെട്ടിട്ടില്ലെന്ന് മക്കടമുഷ്ടിപിടിച്ച് വഷളാവുകയാണ്. ഇതുരണ്ടുമല്ലാതെ, പുരുഷോചിതമായ വേറൊരുകാര്യംകൂടിയുണ്ട്. അത് ബഹുജനങ്ങളുടെ മുമ്പാകെ—ധൈര്യം അത്രയ്ക്കുണ്ടെങ്കിൽ—സ്വന്തം പേരോടുകൂടി വെളിപ്പെട്ട് തനിക്ക് കവിതാവിമർശനത്തെപ്പററി വിജ്ഞാനംതന്നെ ചുരുങ്ങുമെന്ന്—നിഷ്പക്ഷപാതിത്വമെന്നത് തന്റെ ഒരു വിഷപ്പാടകലെ ക്കൂടിപ്പോയിട്ടില്ലെന്ന്—വള്ളത്തോളോടുള്ള കണ്ണുകാണാത്ത ഒരു സ്പർദ്ധ മാത്രമാണ് ആ നിരൂപണമെഴുതുവാൻ തന്നെ പ്രേരിപ്പിച്ചതെന്ന്—സമ്മതിച്ച്, ഇതുവരെ അർത്ഥശൂന്യങ്ങളായ മിത്ഥ്യാഭിശംസനങ്ങളാൽ അവക്ക് ശല്യമുണ്ടാക്കിത്തീർത്തതിന് കേരളത്തിലെ പത്രവായനക്കാരോട് മാപ്പുചോദിക്കുകയാണ് വേണ്ടതു.

---

## കുറിപ്പുകൾ

### I

### തിരുവിതാംകൂർ മഹാറാണി സി. ഐ. തിരുമനസ്സുകൊണ്ട്.

തിരുവിതാംകൂർരാജ്യം വാണരുളുന്ന റീജൻറുമഹാറാണി തിരുമനസ്സിലെ




തിരുവിതാംകൂർ ദിവാൻ ഉദ്യോഗം ഒഴിഞ്ഞു പോകുന്ന

മി. എം. ഇ. വാട്ട്സ് ബി. ഏ ബാർ-അററ്-ലാ.

പ്പേരിൽ മേൽക്കോയ്മയായ ബ്രിട്ടീഷുഗവൎമ്മെൻറിലേക്കുള്ള സംതൃപ്തിയേയും മതിപ്പിനേയും ദ്യോതിപ്പിക്കുന്ന ഒരു അഭിമാനചിഹ്നമായി തിരുമനസ്സിലേക്കു ചക്രവൎത്തി തിരുമനസ്സിലെ തിരുനാൾബഹുമതികളുടെ കൂട്ടത്തിൽ സി. ഐ. (Crown of India) എന്ന സ്ഥാനമാനം കല്പിച്ചുകൊടുത്തിട്ടുള്ള വിവരം ഏററവും സന്തോഷത്തോടുകൂടി ഭാഷാപോഷിണിവായനക്കാരെ അറിയിച്ചുകൊള്ളുന്നു.

തിരുമനസ്സുകൊണ്ടു സ്ഥാനാരോഹണം ചെയ്തതിൻെറശേഷം നാട്ടിനും നാട്ടുകാൎക്കും ഉണ്ടായിട്ടുള്ള സീമാതീത ഗുണഗണങ്ങളെപ്പററിയൊ അവിടുത്തെ സ്വഭാവനൈൎമ്മല്യങ്ങളെപ്പററിയൊ പുത്രനിൎവ്വിശ്ശേഷമായ പ്രജാവാത്സല്യത്തെപ്പററിയൊ എന്തെങ്കിലും വിശേഷവിധിയായി പറഞ്ഞു ഭാഷാപോഷിണിവായനക്കാരെ അറിയിക്കേണ്ടയാവശ്യമുണ്ടെന്നു തോന്നുന്നില്ല.

ആയതിനാൽ തിരുമനസ്സിലേക്കു ദീൎഘായുസ്സു, ആരോഗ്യം മുതലായ സകല സമ്പൽഗുണങ്ങളേയും സമൃദ്ധിയായി പ്രദാനംചെയ്യുന്നതിനും ഇതിലും ഉപരിയായ സ്ഥാനമാനങ്ങൾ ലബ്ധമാകുന്നതിനും ലോകനിയന്താവായ ജഗദീശ്വരൻ സഹായിക്കട്ടെ എന്നു ഈ ആണ്ടുവത്സരത്തിൽ ഭാഷാപോഷിണിപ്രവൎത്തകന്മാരും പ്രാൎത്ഥിക്കുകയും വിശ്വമോഹനമായ തിരുമനസ്സിലെ ഒരു ഛായാപടം അന്യത്ര ചേൎക്കുകയും ചെയ്തുകൊള്ളുന്നു.

## II

## സ്ഥാനമൊഴിഞ്ഞുപോകുന്ന ദിവാൻ മിസ്ററർ എം. ഇ. വാട്ട്സ്.

തിരുവിതാംകൂർ ദിവാൻജിയായി ഏകദേശം നാലു കൊല്ലത്തിലധികംകാലം ജോലിനോക്കിയിരുന്ന മിസ്റ്റർ മോറിസ്സുവട്ട്സ്സ് ബി. എ. ബാർആററാലായുടെ കാലാവധി കഴിയുന്നതോടുകൂടി ദിവാൻപദം വിടുന്നതാണെന്നുള്ള വിവരം ഇതിനകം പ്രസിദ്ധമായിട്ടുണ്ടല്ലോ.

തിരുവിതാംകൂറിലെ ചീഫ്സെക്രട്ടറിമാരിലൊരാളായിരുന്ന പരേതനായ എഫ്. ഡബ്ളിയു. വാട്ട്സ്സിൻെറ പുത്രനായ മിസ്റ്റർ മോറിസ്സുവാട്ട്സ്സ് ശിമയിൽ ഒരു ബാറിസ്റ്ററായിരുന്നപ്പോഴാണ് ഇവിടേക്കു ദിവാനായി വരുത്തപ്പെട്ടതു. ക്രിസ്ത്യാനികളെ ദിവാനാക്കുന്നതു മാമൂൽവിട്ടൊരു പ്രസ്ഥാനമാണെന്നു ഘോഷിച്ചുകൊണ്ടു അക്കാലത്തു വൎത്തമാനപ്പത്രങ്ങളിലും പ്ലാററുഫോറങ്ങളിലും ചിലർ ഒട്ടധികം ബഹളമുണ്ടാക്കിയിരുന്നു. എങ്കിലും ഇദ്ദേഹം വന്നു സ്ഥാനമേററയുടനെ അവയെല്ലാം ശമിച്ചു സാമാന്യം തൃപ്തികരമായ ഒരു നിലയിൽ രാജ്യകാൎയ്യങ്ങൾ നടന്നുകൊണ്ടിരുന്നു. ഒരു അസാമാന്യബുദ്ധിമാനും കാൎയ്യാകാൎയ്യങ്ങളെ കണ്ടുപിടിച്ചു സവിശേഷവും ശ്രദ്ധേയവുമായവിധത്തിൽ എഴുതിഫലിപ്പിക്കുന്നതിനുള്ള സാമൎത്ഥ്യപടുവുമായ ഇദ്ദേഹത്തിനു ജന്മസിദ്ധമായിട്ടുണ്ടായിരുന്ന മടിയും അലസ്സതയുംനിമിത്തം ഹജൂർകച്ചേരിയിലെ ദിവാൻ നോക്കേണ്ടതായ ഫയലുകൾ കുന്നുകുന്നായി ഭക്തവിലാസത്തിൽ കൂട്ടുകയും അതു അവിടെ നിറയുമ്പോൾ പൊൻമുടിയിലേക്കു പ്രയാണം ചെയ്തുതുടങ്ങുകയും എത്ര ഗൌരവമേറിയ കാൎയ്യങ്ങളായിരുന്നാലും ഒന്നിനും ഒരു തീൎച്ചയും മൂൎച്ചയും ഇല്ലെന്നുള്ളവിധത്തിൽ കലാശ്ശിക്കുകയും ചെയ്തു. തിരുവിതാംകൂറിലെ വലിയ വലിയ ഉദ്യോഗങ്ങൾ പ്രധാനപ്പെട്ട കാൎയ്യങ്ങൾ ഇവയ്ക്കു എല്ലാററിനും ഒരു നീക്കുപോക്കും ഇല്ലെന്ന മട്ടായി. ഹൈക്കോടതിയിൽ ഉണ്ടായിട്ടുള്ള പല ഒഴിവുകൾക്കും ഇതേവരെയും ആൾ നിയമിച്ചിട്ടില്ല. ഇതുപോലെതന്നെ ദിവാൻജികൂടി സമ്മതിച്ചു നിയമിക്കപ്പെടേണ്ടതായ പല ഉദ്യോഗങ്ങൾക്കും പല സ്ഥലങ്ങളിലും ആളാക്കാതെ ഒരുവക ആക്ടിങ്ങുകൊണ്ടും പകരംനോക്കലുകൊണ്ടും കഴിഞ്ഞുകൂടിവരികയാണ് ചെയ്യുന്നതു. തല ഓടാതെ വാൽ ഓടുകയില്ലെന്നുള്ള തത്വപ്രകാരം ഇതു ഒരു തരമായി കരുതി പല ഡിപ്പാർട്ടുമെൻറൽ മേധാവികളും കണ്ണടച്ചുകൊണ്ടു അവരവൎക്കു ഇഷ്ടമുള്ളതും ആവശ്യമുള്ളതുമായ കാൎയ്യങ്ങൾ ബോധിച്ചതുപോലെ നടത്തിത്തുടങ്ങി. ഇതുനിമിത്തം അഴിമതികൾ എവിടെയും ഒന്നുപോലെ വൎദ്ധിച്ചുവശായി.

ഇതിനും പുറമെ മിസ്ററർ വാട്ട്സ്സിനു ഒരുത്തരേയും വിശ്വാസമില്ല, മി

സ്ററർ വാട്ട്സ്സിനെ ആക്കും വിശ്വാസമില്ല എന്ന മട്ടിൽ അദ്ദേഹത്തിൻെറ പല പ്രവൃത്തികളും സംഭാഷണങ്ങളും വെളിപ്പെടുത്തുകയും ചെയ്തു.

വിവിധമതസ്ഥന്മാർ പല പല ആദർശങ്ങളോടുകൂടി സ്ഥിതിചെയ്യുന്ന തിരുവിതാംകൂറിലെ ഓരോ വ്യക്തികളോടും ഓരോന്നു വാഗ്ദാനംചെയ്യുകയും തരംപോലെ മറിയുകയും ചെയ്യുന്നതു് ഇദ്ദേഹത്തിൻെറ സ്വാഭാവികമായ ചപലതകളിൽ ഏററവും പ്രധാനപ്പെട്ടതായിരുന്നു. ഈ ഒരു നയംകൊണ്ടു ഇദ്ദേഹത്തിനു ധാരാളം വിരോധികൾ ഇവിടെയുണ്ടാകുന്നതിനും ഇദ്ദേഹത്തിൻെറ ആപ്തമിത്രങ്ങൾ ബദ്ധശത്രുക്കളായിത്തീരുന്നതിനും ഇടയായിട്ടുണ്ടു്.

ഇങ്ങനെയൊക്കെ എല്ലാമിരുന്നാലും ഇദ്ദേഹത്തിൻെറ കാലത്തുണ്ടായിട്ടുള്ള വത്തമാനപ്പത്രറെഗുലേഷൻ, ബട്ട്ളർകമ്മട്ടിറിപ്പോർട്ടു, തിരുവനന്തപുരത്തെ വൈദ്യുതവിളക്കുകൾ, പൈപ്പുവെള്ളം, നീണ്ടകരപ്പാലം ചേർത്തല റോഡു മുതലായ ഒട്ടു വളരെ ഗതാഗതസൗകര്യങ്ങൾ, മുതലായവ എല്ലാം മിസ്ററർ വാട്ട്സ്സിൻെറ നിത്യസ്മാരകങ്ങളായിരിക്കുന്നതാണു്.

വത്തമാനപ്പത്രറെഗുലേഷൻമൂലം രാജകുടുംബാംഗങ്ങൾക്കും മാന്യമായവിധത്തിൽ ജീവിതം നയിക്കുന്ന മററു പൌരന്മാക്കും തിരുവിതാംകൂറിൽ സ്വൈരമായി താമസിക്കാമെന്നു വന്നിരിക്കുന്നതു ഒട്ടും ചില്ലറയായ കാര്യമല്ല. ഇതുകൊണ്ടു തിരുവിതാംകൂർകാക്കു എന്നു മാത്രമല്ല, സ്ഥാനം ഒഴിഞ്ഞുപോകാറാവുന്ന അവസരങ്ങളിൽ മററുള്ള ദിവാൻജിമാക്കു ലഭിച്ചിട്ടുള്ള ഒരു അനുഭവം മിസ്ററർ വാട്ട്സ്സിനു് ആസ്വദിക്കാൻ ഇടവരാതിരിക്കുകയും ചെയ്തിട്ടുണ്ടെന്നുള്ളതു അദ്ദേഹം ഒരു വലിയ കാര്യമായി കരുതേണ്ടതാണ്.

കുടുംബസംബന്ധമായ കാര്യങ്ങളിൽ മിസ്ററർ വാട്ട്സ്സ ഏററവും നിർഭാഗ്യവാനായിരുന്നു എന്നുള്ളതു പരസ്യമായ ഒരു രഹസ്യമാണല്ലോ. പ്രവൃത്തികളിൽ ഉള്ള അനാസ്ഥയ്ക്കു ഇതു പലവിധത്തിൽ ഒരു പ്രധാനകാരണമായിരുന്നു എന്നു അനുമാനിക്കേണ്ടതാണ്.

പലവിധത്തിൽ സ്തുത്യപുരുഷനായ ഇദ്ദേഹത്തിൻെറ തിരുവിതാംകൂറിൽനിന്നുള്ള നിനച്ചിരിയാത്ത വേർപാടു ഇദ്ദേഹത്തിനു ഏററവും മമ്മഭേദകവും പലവിധത്തിൽ അരിഷ്ടകാലവും ആയി ഒരുപക്ഷേ തീരുന്നക്കാമെന്നുള്ളതിനാൽ അതിനു ഇടവരാതിരിക്കട്ടെ എന്നു ഞങ്ങൾ പ്രാത്ഥിക്കുന്നു. ഇദ്ദേഹത്തിൻെറ ഒരു ഛായാപടം അന്യത്ര ചേർത്തിട്ടുണ്ടു്.

---

# ഗ്രന്ഥവിഹാരം.

## രാജവീരൻ.

വെമ്പ്ളിയസ് ലക്ഷ്മണൻനംപൂരിപ്പാട്ടു് അവർകളാൽ വിരചിതവും തൃശ്ശിവപേരൂർ വി. വി. പ്രസ്സുകാരാൽ മുദ്രിതവുമായ ഒരു ഖണ്ഡകാവ്യമാണ് രാജവീരൻ. പുരാണപ്രസിദ്ധമായ ജരാസന്ധചരിത്രമാണ് പ്രസ്തുത ഗ്രന്ഥത്തിലെ ഇതിവൃത്തം. അതിരുകടന്ന വളച്ചുനീട്ടലുകളോ വണ്ണനകളോ കൂടാതെയുള്ള കഥാകഥനമാണ് ഇതിൽ അനുവത്തിച്ചു കാണുന്നതു്. സന്ദർഭാനുസരണമുള്ള അലങ്കാരപ്രയോഗങ്ങളും ഔചിത്യബോധത്തോടുകൂടിയ വണ്ണനകളും ഈ ചെറുകൃതിക്കു് അനന്യസാമാന്യമായ ശോഭാതിശയത്തെ പ്രദാനം ചെയ്യുന്നുണ്ടെന്നുതന്നെ പറയാം. നാലു സർഗ്ഗങ്ങളിലായി എഴുപത്തഞ്ചു പദ്യങ്ങളുള്ളവയിൽ കവിതാഗുണമില്ലാത്തവ നന്ന ദുല്ലഭമാണ്. മാസികാപുസ്തകങ്ങൾ വഴിയായും മററും ലക്ഷ്മണൻനംപൂരിയുടെ കവിതാഗുണം അനുഭവിക്കാത്തവരായി കേരളീയസഹൃദയന്മാരിൽ ആരുംതന്നെ ഉണ്ടായിരിക്കുമെന്നു തോന്നുന്നില്ല.

"വല്ലാതെ ജവമൊടുയന്ന ദുർഗ്ഗുണാഢ്യ-
പ്പുല്ലാകെ ഗുരുനരർതൻ വൃഷാപ്തിയാലേ
ഇല്ലാതായവിടേ വിശിഷ്യ ഭദ്രകേളീ-
സല്ലാഭപ്പൊലിമ പരം ഭവിച്ചുതാനും"

ഇത്യാദികളായ ഉല്ലേഖങ്ങൾ കവിതയ്ക്കു ഭംഗിയും ഗാംഭീര്യവും കൊടുക്കുന്നവയാണല്ലോ.

എന്നാൽ

"സിതഭസിതവിഭൂഷിതാംഗനായ് ദൈ—
വത ഭജനാദികൾ ചെയ്യുകയായ് വിചിത്രം"

ഇങ്ങിനെയുള്ള ഒടിച്ചുകുത്തികളും "മഗനായിനാൽ" "ഇരാസന്ധപ്പേരു്" എന്നിത്യാദി ഗോഷ്ടികളും ഉപേക്ഷിക്കേണ്ടവയല്ലയോ എന്നാണു് ഞങ്ങൾക്കു സംശയം. പക്ഷെ ചന്ദ്രനിൽ കളങ്കമെന്നപോലെ ഈവക നിസ്സാരദോഷങ്ങൾ ഈ വിശിഷ്ടകൃതിയ്ക്കു് ഒരുകാലത്തും കളങ്കമായി ഭവിക്കുന്നതല്ല.

ഭാഷയ്ക്കു് ഒരു വിശിഷ്ടസമ്പത്തായിത്തീർന്നിട്ടുള്ളതും കുണ്ടൂർ നാരായണമേനവന്റെ ഉജ്ജ്വലമായ ആമുഖത്തോടുകൂടിയതുമായ പ്രസ്തുത ഗ്രന്ഥം ൮ അണ വിലയ്ക്കു വി. ലക്ഷ്മണൻനമ്പൂരി, കരുവിലശ്ശേരി, മാള എന്ന മേൽവിലാസത്തിൽ അപേക്ഷിച്ചാൽ കിട്ടുന്നതാണു്.

---

## ഉദയനകഥ

(ശാസ്ത്രി മഹോപാദ്ധ്യായ കെ. എസ്സ്. നീലകണ്ഠൻ ഉണ്ണി) (തുടർച്ച)

### V

അല്പകാലത്തിനുള്ളിൽ വാസവദത്തയ്ക്കു് ഉദയനനിൽ അനുരാഗമുണ്ടായി. അയസ്കാന്തം ഇരുമ്പുകമ്പിയെ എന്നപോലെ ഉദയനഗുണങ്ങൾ അവളെ വശീകരിച്ചു. എന്നുമാത്രമല്ല ഉദയനൻതന്നെയാണു് തനിക്കു അനുരൂപനായ ഭർത്താവെന്നും അവൾ തീരുമാനിച്ചു. ഈ വൃത്താന്തം അറിഞ്ഞയുടൻ യൌഗന്ധരായണൻ ആരും കാണാതെ രാജധാനിയിൽ കടന്നു വത്സരാജന്റെ പുറകിൽ ചെന്നുനിന്നുകൊണ്ടു, മഹാരാജാവേ! ചണ്ഡമഹാസേനനാൽ വഞ്ചിതനായ അങ്ങു് ഈ പാരതന്ത്ര്യഭയം അനുഭവിക്കയെന്നതു് ഒരുകാലത്തും യോജിച്ചതല്ല. ചണ്ഡമഹാസേനനോ വാസവദത്തയെ തന്നു് അങ്ങയെ സ്വതന്ത്രനാക്കാനാഗ്രഹിക്കുന്നു. ആ കാലം പ്രതീക്ഷിച്ചുകൊണ്ടു് ഇരിക്കുകയെന്നതു് അങ്ങേക്കു് യോജിച്ചതാണോ എന്നു ഞാൻ സംശയിക്കുന്നു. ഇപ്പോൾ വേണ്ടതു് വാസവദത്തയെ ബലാൽക്കാരമായി ഇവിടെനിന്നും കൊണ്ടുകടന്നുകളയുകയാണു്. അങ്ങിനെയായാൽ അങ്ങയോടു ചെയ്ത വഞ്ചനയ്ക്കു് അതൊരു പ്രതിക്രിയയായിത്തീരും. അതിനൊരു ഉപായവും ഞാൻ ആലോചിച്ചുവച്ചിരിക്കുന്നു. ചണ്ഡമഹാസേനൻ ഭദ്രവതിയെന്ന ഒരു പിടിയാനയെ വാസവദത്തയ്ക്കു സമ്മാനമായി കൊടുത്തിട്ടുണ്ടു്. അതിവേഗത്തിൽ സഞ്ചരിക്കുന്നതിനു അതിനു യാതൊരു വിഷമവുമില്ല. ആഷാഢകൻ എന്നൊരാളാണു് അതിന്റെ ആനക്കാരൻ. അവനെ ഞാൻ വളരെ ദ്രവ്യംകൊടുത്തു വശത്താക്കിക്കഴിഞ്ഞിരിക്കുന്നു. മഹാമാത്രനെന്നുള്ള വാജിശാലാധിപൻ വളരെ നിപുണനാണെങ്കിലും മദ്യംകൊടുത്തു അവനെ ബോധരഹിതനാക്കിത്തീർക്കണം. ഇങ്ങിനെയുള്ള ചട്ടംകെട്ടുകൾ ചെയ്തതിനുശേഷം അർദ്ധരാത്രിസമയം വാസവദത്തയോടുകൂടി ഭദ്രവതിയിൽ കയറി ഇവിടെനിന്നും പുറത്തു പുറപ്പെടുക. പുളിന്ദകൻ എന്ന അങ്ങയുടെ മിത്രത്തോടുകൂടി ഞാൻ മാർഗ്ഗമദ്ധ്യത്തിൽ യാതൊരു തരക്കേടുകളും വന്നുപററാതെ സൂക്ഷിക്കുന്നതിനു വേണ്ട ചട്ടംകെട്ടുകൾ ചെയ്തുകഴിഞ്ഞിരിക്കുന്നു. ഇനി പുറപ്പെടേണ്ട താമസമേയുള്ളു.

ഈവിധത്തിൽ കർത്തവ്യത്തെ ഉപദേശിച്ചതിനുശേഷം യൌഗന്ധരായണൻ അവിടെനിന്നും പുറത്തിറങ്ങിപ്പോയി. അല്പസമയം ആലോചിച്ചതിനുശേഷം ഉദയനൻ തൽക്കാലോപനീതയായ വാസവദത്തയുമായി ഓരോ കഥകളും മററും പറഞ്ഞു് ഒടുവിൽ അവൾ തനിക്കനുകൂലയെന്നും താൻ പറയുംവിധത്തിൽ പ്രവർത്തിക്കുന്നവളെന്നും അദ്ദേഹം നിശ്ചയിച്ചു. അവളിൽ വിശ്വാസത്തോടുകൂടി ഒടുവിൽ ഉദയനൻ തന്റെ ആഗ്രഹങ്ങളെല്ലാം അവളെ അറിയിച്ചു. അവൾക്കിതു സന്തോഷകരമായിരുന്നു എന്നുള്ളതു യാത്രയ്ക്കു് അവൾ സമ്മതിച്ചു എന്നുള്ളതിൽനിന്നു നമുക്കു ധാരാളം അനുമാനിക്കാം. ഉടൻതന്നെ അവൾ ആഷാഢകനെ വിളിച്ചു "യാത്രയ്ക്കു വേണ്ട ഒരുക്കങ്ങളെല്ലാംചെയ്തു ഭദ്രവതിയെ ഇവിടെ കൊണ്ടുവരിക" എന്നാജ്ഞാ

പിച്ചു. ദേവപൂജയെന്നുള്ള വ്യാജേന അശ്വപാലയാധിപനും മററുള്ളവക്കും ധാരാളം മദ്യം കൊടുക്കുകയും അവരെല്ലാം അതു സേവിച്ചു ക്ഷണത്തിൽ ബോധരഹിതരായി തീരുകയും ചെയ്തു.

അനന്തരം അദ്ധരാത്രിയിൽ ഉദയനൻ ഘോഷവതി എന്ന തൻെറ വീണയുമായി യൌഗന്ധരായണൻെറ ഉപദേശപ്രകാരം ബന്ധനവിമുക്തനായി ആപ്തന്മാരായ ചില സേവകന്മാരോടും വസന്തകനോടുംകൂടി ഭദ്രവതിയുടെ പുറത്തു കയറി. വാസവദത്തയും രഹസ്യഭേദം ചെയ്യാതെ കാഞ്ചനമാല എന്ന സഖിയോടുകൂടി ആ ആനപ്പുറത്തുതന്നെ കയറിയിട്ടുണ്ടായിരുന്നു. ഇവർ നാലുപേരുടേയും മുൻപിലായി ആനക്കാരനും കയറി അതിവേഗത്തിൽ അവിടെനിന്നും പ്രയാണംചെയ്തു.

അനന്തരം വീരബാഹു താലഭടൻ എന്ന രണ്ടു ഗോപുരംകാവൽക്കാർ ഇവരെ തടുത്തുനിറുത്തുകയുണ്ടായി. എങ്കിലും ഉദയനൻ അവരെ രണ്ടുപേരേയും ഖൾഗപ്രയോഗത്താൽ നിലംപതിപ്പിച്ചതിൻെറശേഷം അവിടെനിന്നും കടന്നു. അതിദൂരത്തിൽ എത്തിയതിനുശേഷം ജനങ്ങൾ ആത്തുവിളിച്ച് രാജാവിനെ കാൎയ്യം മനസ്സിലാക്കി ചണ്ഡമഹാസേനൻ ഉദയനനെ വാസവദത്തയോടുകൂടി പിടിച്ചുകൊണ്ടുവരുന്നതിനു പാലകൻ എന്ന തൻെറ പുത്രനെ ഉടൻതന്നെ നിയോഗിച്ചു. അദ്ദേഹം ഭദ്രവതിയിൽ അതിമാത്രം അനുരക്തനായ നാഡാഗിരി എന്ന ആനയുടെ പുറത്തുകയറി അവരെ അനുധാവനംചെയ്തു. പുറകെ അതിവേഗത്തിൽ വരുന്ന പാലകനെ ഉദയനൻ ബാണവഷംകൊണ്ടു വ്യക്തവീൎയ്യനാക്കിത്തീത്തു എങ്കിലും ഭദ്രവതിയിൽ അനുരാഗത്തോടുകൂടിയ നഡാഗിരി ഭദ്രവതിയെ അനുഗമിക്കതന്നെയാണുണ്ടായതു്.

ഈ സമയത്തിൽ ചണ്ഡമഹാസേനൻെറ ദ്വിതീയപുത്രൻ ഗോപാലകൻ അതിവേഗത്തിൽ എത്തി പാലകനെ യുദ്ധത്തിൽനിന്നും വിരമിപ്പിച്ചു. പാലകൻ തിരിച്ചുപോയതോടുകൂടി ഉദയനൻ യാതൊരു ഭയവും കൂടാതെ യാത്രതുടരുകതന്നെയാണുണ്ടായതു്. വിന്ധ്യാടവിയിൽ ഇവർ എത്തിച്ചേന്നതോടുകൂടി രാത്രിയും കഴിഞ്ഞു നേരവും പ്രഭാതമായി. അതിദൂരപ്രയാണംനിമിത്തം ശ്രാന്തയായിത്തീന്ന ഭദ്രവതി അവിടെ ഒരു തടാകത്തിൽ ഇറങ്ങി ജലപാനംചെയ്തു. പക്ഷെ ജലത്തിൻെറ ദോഷം നിമിത്തം അതു അപ്പോൾത്തന്നെ മരിച്ചുപോയി. തൻമൂലം കുണ്ഠിതമാനസരായിതീന്ന വാസവദത്തയും ഉദയനനും ഒരു അശരീരിവാക്കു കേൾക്കായി. "അല്ലയോ രാജാവേ, ഞാൻ മായാവതി എന്ന ഗന്ധൎവ്വകന്യകയാണു്. ഇത്രകാലം ശാപംനിമിത്തം ഒരു ആനയായിത്തീന്നുപോയി. അങ്ങുന്നു ഇത്രയും ഉപകാരംചെയ്തുനിമിത്തം ഞാൻ ഇതാ ഇപ്പോൾ ശാപനിർമ്മുക്തയായിത്തീന്നിരിക്കുന്നു. ഇനിമേലും അങ്ങേക്കുണ്ടാകുന്ന പുത്രനുവേണ്ടി പല ഉപകാരങ്ങളും ഞാൻ ചെയ്തുകൊടുക്കുന്നതാണു്."

എതായാലും ഈ സംഭവത്തിനുശേഷം വിന്ധ്യൻെറ അധിത്യകയിൽ താമസിക്കുന്ന കിരാതരാജാവായ പുളിന്ദകൻെറ അടുക്കലേക്കു തൻെറ ആഗമനത്തെപ്പററി പറയുന്നതിനായി ഒരു ദൂതനെ ഉദയനൻ നിയോഗിച്ചു. തദനന്തരം വാസവദത്തയോടുംകൂടി അവിടെ കാൽനടയായി സഞ്ചരിച്ചുകൊണ്ടിരിക്കെ ഉദയനനെ നൂററിയഞ്ചു കള്ളന്മാർ ഒന്നുചേന്നു വളഞ്ഞു് ഉപദ്രവിക്കാൻ വട്ടംകൂട്ടി. വാസവദത്ത നോക്കിനിൽക്കെത്തന്നെ ഉദയനൻ അവരെ എല്ലാം നിഷ്പ്രയാസം ശരമെയ്തു വധിച്ചുകളഞ്ഞു. പക്ഷെ അതിലും കൂടുതൽ കള്ളന്മാർ ഉടനടി അദ്ദേഹത്തിൻെറനേരെ പാഞ്ഞടുക്കുകയുണ്ടായി. ആ സമയത്തിൽ വസന്തകൻ കാണിച്ചുകൊടുത്ത മാൎഗ്ഗത്തിൽക്കൂടെത്തന്നെ യൌഗന്ധരായണനോടുകൂടി പുളിന്ദകൻ അവിടെ വന്നുചേന്നു. കള്ളന്മാരെ എല്ലാം പുളിന്ദകൻ തന്നെ പിന്നീടു വധിക്കുകയാണുണ്ടായതു്. അതിനുശേഷം ഉദയനനെ തൻെറ ആവാസസ്ഥലത്തേക്കു കൊണ്ടുപോകുകയും അന്നത്തെ അവിടെ താമസിപ്പിക്കുകയും ചെയ്തു. പിറേറദിവസം പ്രഭാതത്തിൽ യൌഗന്ധരായണനാൽ നിയുക്തനായ ദൂതൻെറ വാക്കനുസരിച്ചു രുമണ്വാൻ സൈന്യസഹിതനായി അവിടെ എത്തിച്ചേന്നു. ഉജ്ജയിനിയിലെ വൃത്താന്തങ്ങളറിയുന്നതിനായി പിന്നീടു ഉദയനനു ആ വിന്ധ്യാടവിയിൽതന്നെ കുറച്ചുകാലം പാക്കേണ്ടതായിവന്നു.

(തുടരും)

# തിരുവിതാംകൂർ പീപ്പിൾസ് ബാങ്കു (ക്ലിപ്തം).

## ഹെഡ് ആപ്പീസ് തലവടി.

**ശാഖകൾ:—** എടത്വാ, കോട്ടയം, ആലുവാ, ആലപ്പുഴ.

| | | |
|---|---|---|
| മൂലധനം പിരിഞ്ഞുകിട്ടിയതു | രൂപാ | 1,00,000 |
| ഓഹരിക്കാരുടെ ബാദ്ധ്യത | രൂപാ | 1,00,000 |
| കരുതൽ ധനം | രൂപാ | 24,000 |

### നായകന്മാർ.

(1) മിസ്റ്റർ സി. പി. മാത്തൻ ബി. എ., ബി. എൽ., മാനേജിംഗ് ഡയറക്ടർ, ക്വയിലോൺ ബാങ്ക് ക്ലിപ്തം, കൊല്ലം.

(2) ,, ചെറിയാൻ പൂതിയോട്ട് ബി. എ., മാനേജിംഗ് ഡയറക്ടർ, വെസ്റ്റ് കോസ്റ്റ് ഇൻഡസ്ട്രിയൽ കമ്പനി ക്ലിപ്തം, തിരുവല്ലാ.

(3) ,, പി. എം. മാണി ബി. ഇ., മാനേജിംഗ് ഡയറക്ടർ, ട്രോപ്പിക്കൽ പ്ലാൻറേഷ്യൻസ് ക്ലിപ്തം, കോട്ടയം.

(4) ,, കൊച്ചുമ്മൻ, മാനേജിംഗ് ലസ്സി, മാൻകുളംതോട്ടം, ആലുവാ.

(5) ,, പി. കെ. ഏബ്രഹാം, വയലിപ്പറമ്പിൽ, ചൊവ്വര.

(6) ,, ഏ. കെ. ഏബ്രഹാം ബി. എ. (സെക്രട്ടറി), തലവടി.

(7) ,, ഏ. ഏ. ഏബ്രഹാം (മാനേജർ), ആലപ്പുഴ.

ആണ്ടിൽ നൂററുക്കു ഒൻപതുവീതം പലിശയ്ക്കു സ്ഥിരംഡിപ്പോസിററും ഏഴരവീതം പലിശയ്ക്കു സെവിംഗ്സ് ബാങ്ക് ഡിപ്പോസിററും സ്വീകരിക്കുന്നു. മററു ബാങ്കുകാർ ചെയ്യുന്ന സകല ജോലികളും നടത്തുന്നതാകുന്നു.

കൂടുതൽ വിവരങ്ങൾ ഹെഡ് ആപ്പീസിൽനിന്നോ ശാഖകളിൽനിന്നോ ലഭിക്കുന്നതാണ്.

ഏ. കെ. ഏബ്രഹാം ബി. എ.

സെക്രട്ടറി.

# The City Bank, (Ltd.)

# സിററിബാങ്ക്, (ക്ലിപ്തം).

ഹെഡ് ഓഫീസ്സ്—തിരുവനന്തപുരം.

ഏജൻറു. കെ. എം. വക്കി. ബി. എ.

ബ്രാഞ്ചുകൾ {
നാഗർകോവിൽ, ഏജൻറു കെ. എം. മാത്തുള്ള ബി. എ.
ഇരണിയിൽ, സബ് ഏജൻറു വി. കെ. കോശി.
കോട്ടയം, ഏജൻറു. കെ. കെ. ചെറിയാൻ ബി. എ.

## ഡയറക്ടറന്മാർ

കെ. എം. മാത്തൻമാപ്പിള. ബി. എ. റിട്ടയാർഡ് അസി. അക്കൌണ്ടോഫിസർ. (പ്രസിഡണ്ട്)

താമരപ്പള്ളിൽ കൊച്ചുതൊമ്മൻ കുരുവിള മുതലാളി. (ലാൻഡുലോർഡു ആൻറ് ടിംബർ മെർച്ചൻറ് കല്ലിശ്ശേരി ചെങ്ങന്നൂർ)

കെ. സി. കോശി. ലാൻഡലോർഡു കാഞ്ഞിരത്തുംമൂട്ടിൽ ആറാട്ടുപുഴ ചെങ്ങന്നൂർ.

കെ. ജി ജോർജ്ജ്. ലാൻഡുലോർഡു കാങ്കാലിൽ പള്ളിക്കൽ കായംകുളം.

കെ. എം. മാത്തുള്ള മാപ്പിള. മനോരമമന്ദിരം കോട്ടയം.

പി. എം. നൈനാൻ. ലാൻഡുലോർഡ് ആൻറു മെർച്ചൻറു. പിലാംമൂട്ടിൽ മാവേലിക്കര.

കെ. എം. മാത്തുള്ള ബി. എ. (മാനേജിംഗ് ഡയറക്ടർ).

സ്ഥിരം ഡിപ്പോസിററുകൾ, കറൻറു ഡിപ്പോസിററുകൾ, സേവിങ്ങ് ബാങ്കസ്സ് ഡിപ്പോസിററുകൾ മുതലായവ സ്വീകരിക്കുകയും ചെക്കുകൾ, ബില്ലുകൾ മുതലായവ മാറുക, പൊൻ പണയത്തിന്മേൽ പണം കടംകൊടുക്കുക മുതലായ മററു ബാങ്കുകാർ നടത്തുന്ന എല്ലാജോലികളും എല്ലാ ആഫീസുകളിലും ഏററവും മിതമായരീതിയിൽ നടത്തപ്പെടുകയും ചെയ്യുന്നതാണ്.

പലിശനിരക്കു, ബാങ്കിലെ ഷയർ വില്പന, മുതലായ സകല വിവരങ്ങളും ഏതാപ്പീസിൽ ആവശ്യപ്പെട്ടാലും അയച്ചു കൊടുക്കുന്നതായിരിക്കും.

തിരുവനന്തപുരം, നാഗർകോവിൽ, ഇരണിയൽ മുതലായ സ്ഥലങ്ങളിൽ, ഇരണിയൽത്തരങ്ങൾ, കരിപ്പുകട്ടികൾ മുതലായവകളിൽ ഇടപെട്ടിട്ടുള്ള കച്ചവടക്കാർക്കും മററു തെക്കൻപ്രദേശങ്ങളിൽനിന്നു പണം വരുത്തേണ്ടവർക്കും അങ്ങോട്ടു അടയ്ക്കേണ്ടവർക്കും ഞങ്ങൾ ഈയിടെ തുറന്നിട്ടുള്ള കോട്ടയം ബ്രാഞ്ചു വളരെ ഉപയോഗപ്രദമായിരിക്കുന്നതാണ്.

കെ. എം. മാത്തുള്ള. ബി. എ.
(മാനേജിംഗ് ഡയറക്ടർ.)

---

# ആവശ്യമുണ്ട്

ഉറപ്പും ഭംഗിയും ഉള്ള കോട്ടിങ്ങ്, ഷട്ടിങ്ങ്, വേഷ്ടി മുതലായ തുണികൾക്കു ഓർഡർപിടിപ്പാൻ സാമർത്ഥ്യമുള്ള ചുരുക്കം ഏജൻറന്മാരെ ആവശ്യമുണ്ട്. നല്ല കമ്മിഷൻ അനുവദിക്കുന്നതാണ്. അധികവിവരത്തിനു ആവശ്യപ്പെടുക.

The West Coast Weaving Establishment
Chowa
Cannanore *(North Malabar)*

---

Printed at the C. M. S. Press, Kottayam
&
Published by K. M. Mathulla Mappillay, Manorama Mandiram Kottayam—1929.